# ഭാഷാദീപിക.

## ഒന്നാംഭാഗം.

---





വിദ്വാൻ. ആർ. വി. നായർ, ഇരണിയൽ.

“ഗ്രാമാഭ്യുദയ വിലാസം” പ്രസിദ്ധീകരണം.

നമ്പർ. ൪.

# ഭാഷാദീപിക.

## ഒന്നാംഭാഗം.

---

(ഗ്രന്ഥകർത്താ)

വിദ്വാൻ. ആർ. വി. നായർ, ഇരണിയൽ.

സാഹിത്യസമാജ കാര്യദർശി.

കവിതാതിലകവിലാസർ.

---

Printed & Published,
by
B. Narayana Pillai. Managing Editor.
“Dekshina Bharathy” Eraniel.

---

ഒന്നാം പതിപ്പ് കാപ്പി ൧൦൦൦.

1105.

Jimson Press, Neyyoor.

വില ചക്രം ൩.

---

# മുഖവുര.

പ്രൈമറി സ്കൂൾലീവിംഗ് ക്ലാസ്സായ നാലാംക്ലാസ്സിലെ പുതിയ പാഠപദ്ധതിയനുസരിച്ചുള്ള വ്യാകരണപാഠങ്ങളും മററും സ്കീമിൽ ഉണ്ടായിരുന്നാലും ആധുനികരീതിയനുസരിച്ചു് പഠിപ്പിക്കുന്നതിന്നു സഹായമായ ഒരു പുസ്തകം ഇപ്പോൾ ഇല്ലാത്തതിനാൽ പലർക്കും ബുദ്ധിമുട്ടേണ്ടിവന്നിട്ടുണ്ടു്. ആ ആവശ്യമാണു് ഈ ഗ്രന്ഥത്തെ സൃഷ്ടിച്ചതു്.

വാക്യങ്ങളും വാക്കുകളും വർണ്ണങ്ങളും തെററിച്ചെഴുതുന്നതു് ഇപ്പോഴത്തെ ഏഴാംക്ലാസ്സ് വിദ്യാർത്ഥികളിലും സാധാരണമാണല്ലൊ. അതിന്റെ കാരണം താണക്ലാസ്സുമുതലേ തിരുത്തിവിടാത്തതാണു്. മൂന്നാംപ്രകരണം ചേർത്തിട്ടുള്ളതു് അതിനെ ലാക്കാക്കിയാകുന്നു.

വിവരണപ്രകരണത്തിൽ മാതൃകയ്ക്കായി, മൃഗം, ചെടി, മരം, സാധനം എന്നിവയിൽ ഓരോന്നു കൊടുത്തിട്ടുണ്ടു. ഒരു കൃഷിയേയും ഒരു വ്യവസായത്തേയും കുറിച്ചും ഓരോ വിവരണമുണ്ടു്. നെൽകൃഷി, തെങ്ങുകൃഷി, ചീരകൃഷി എന്നീ പരിചിതങ്ങളെ വിട്ടിട്ടു് കർപ്പൂരകൃഷിയെ വിവരണത്തിനെടുത്തതു് "എമ്പ്രാന്റെ വിളക്കത്തു് വാര്യന്റെ അത്താഴം" എന്നതുപോലെ വിവരണമാതൃകയോടൊന്നിച്ചു കാര്യജ്ഞാനവും ലഭിക്കുമെന്നുദ്ദേശിച്ചാകുന്നു.

ഭാഷാദീപിക, വിദ്യാർത്ഥിരംഗത്തിൽ പ്രവേശിച്ചു പ്രകാശിക്കുവാൻ തക്കവണ്ണം ചില ഉപദേശങ്ങൾ തന്നും തിരുത്തിത്തന്നും സഹായിച്ച മെസ്സേഴ്സ് നമ്പ്യാർവീട്ടിൽ കെ. പരമേശ്വരൻപിള്ള എം. ഏ. (കാളേജ് പ്രൊഫസർ) സി. ശിവതാണുപിള്ള ബി. ഏ. എൽ. ടി. (സ്കൂൾ അസി-ഇൻസ്പെക്ടരായിരുന്നു.) വിദ്വാൻ എം. കൃഷ്ണപിള്ള (സാഹിത്യസമാജ ഉപാദ്ധ്യക്ഷൻ) എൻ. ശങ്കരനാരായണപിള്ള (മിഡിൽ സ്കൂൾ ഹെഡ്മാസ്റ്റർ) മുതലായ മാന്യഗുരുഭൂതന്മാരോടുള്ള കൃതജ്ഞതയെ വെളിപ്പെടുത്തിക്കൊള്ളുന്നു.

ഗ്രന്ഥകർത്താ.

# അഭിപ്രായങ്ങൾ

വ്യാകരണം, ചിഹ്നനങ്ങൾ, തെററുതിരുത്തുകൾ, എഴുത്തുകളും ഹർജികളും, ചെടികളുടെയും ജന്തുക്കളുടെയും മററും വിവരണങ്ങൾ, കഥകൾ, സാഹിത്യം— എന്നിവയാണ് "ഭാഷാദീപിക" ഒന്നാം ഭാഗത്തിൽ മുറയ്ക്കു് ഓരോ പ്രകരണങ്ങളിലായി എഴുതിയിരിക്കുന്നതു്. ഇവയെല്ലാം നാലാം ക്ലാസ്സിലേക്കുമാത്രമല്ല, അഞ്ചാം ക്ലാസ്സിലേയും പ്രിപ്പാരട്ടറിക്ലാസ്സിലേയും കൂടി അത്യാവശ്യവും അവശ്യജ്ഞേയവും ആയ വിഷയങ്ങളാണ്.

വ്യാകരണപാഠങ്ങൾ ശുഷ്കവും അതു പഠിപ്പിക്കുന്നതു് സങ്കടകരവും ആണെന്നാണു് ചിലരുടെ അഭിപ്രായം; എന്നാൽ ഈ പുസ്തകത്തിൽ അവയെ ലളിതമായ വിധത്തിൽ, പഠിപ്പിക്കേണ്ടമുറയ്ക്കു്, ലഘൂപ്പെടുത്തിയിരിക്കുന്നതു് ശ്ലാഘനീയമാണ്.

മേൽക്ലാസ്സുകളിലെ വിദ്യാർത്ഥികൾ വായിച്ചറിഞ്ഞിരിക്കേണ്ട ഭാഗങ്ങളും ഇതിൽ അടക്കിയിട്ടുണ്ടു് എന്നുള്ളതു് ഇവിടെ പ്രസ്താവയോഗ്യമാകുന്നു.

അധ്യാപകവൃത്തിയിൽ ഇരുപതുവർഷത്തോളം പഴക്കവും പരിചയവും സിദ്ധിച്ചിട്ടുള്ളതിനാൽ തനിക്കു ഉണ്ടായിട്ടുള്ള പക്വതയുടെയും അറിവിന്റെയും ഒരംശത്തെ ഇപ്രകാരം അവതരിപ്പിച്ചതു്, ഈ ഗ്രന്ഥകാരൻ (കീഴ്കുളം സ്കൂൾ ഹെഡ്മാസ്റ്ററായിരിക്കുന്ന കാലംമുതൽക്കേ നല്ല വാധ്യാരാണെന്നു് നേരിട്ടറിയാവുന്ന എനിക്കു് പ്രത്യേകസന്തോഷത്തെ ജനിപ്പിച്ചിരിക്കുന്നു.

സർവ്വമംഗളങ്ങളും ഐശ്വര്യവും നല്കുന്നതിനു ഞാൻ ജഗദീശനെ പ്രാർത്ഥിക്കുന്നു.

(ഒപ്പ്.)

തിരുവയ്യാർ } കെ. വേലുത്തമ്പി ബി. എ.
റിട്ടയേഡ്
൧൧൨൯-മിഥുനം ൨൯ } സ്കൂൾ അസിസ്റ്റന്റ് ഇൻസ്പെക്ടർ

പ്രൈമറിസ്കൂളിൽ നാലാംക്ലാസ്സിലെ പാഠപദ്ധതിയനുസരിച്ച് ലളിതഭാഷയിൽ രചിച്ചിട്ടുള്ള ഈ പുസ്തകം വിദ്യാൎത്ഥികൾക്ക് അന്യസഹായംകൂടാതെ സ്വമേധയായി വായിച്ചുമനസ്സിലാക്കാവുന്നതാണ്. അദ്ധ്യാപകന്മാൎക്ക് ഈ ചെറുഗ്രന്ഥം ഒരു മാൎഗ്ഗദൎശിയായിരിക്കുമെന്നുള്ളതിനും സംശയമില്ല.

അദ്ധ്യാപകന്മാൎക്ക് ട്രെയിനിംഗ് സ്കൂളുകളിൽ ശിക്ഷാക്രമപരിശീലനം ആരംഭിക്കുന്നതിനുമുമ്പ് ബാലന്മാരെ വ്യാകരണം അഭ്യസിപ്പിച്ചിരുന്നത് പ്രായേണ "തത്വങ്ങളിൽ നിന്ന് ഉദാഹരണങ്ങളിലേയ്ക്കു" എന്ന രീതിയെ അടിസ്ഥാനപ്പെടുത്തിയാണ്. എത്ര പ്രഗത്ഭതയുള്ള ഉപാധ്യായനായിരുന്നാലും ഈ രീതിതുടൎന്നാൽ ബാലമനസ്സിൽ ഈ വിഷയത്തിൽ ഏറക്കുറെ ഒരു വിരസത ജനിപ്പിക്കുന്നതിനേ ഇടയുള്ളു. എന്നാൽ വ്യാകരണതത്വങ്ങൾ ഭാഷയെ പിന്തുടരുന്നതേയുള്ളു എന്ന പരമാൎത്ഥത്തെ ആധാരമാക്കിയുള്ള "ഉദാഹരണങ്ങളിൽ നിന്നു തത്വങ്ങളിലേയ്ക്കു" എന്ന പന്ഥാവിനെ സ്വീകരിച്ച് ഭാഷാദീപികാകൎത്താവ് രചിച്ചിട്ടുള്ള ഈ പുസ്തകം ബാലവിദ്യാൎത്ഥികൾക്ക് വളരെ ഉപയോഗപ്രദമായിരിക്കുന്നതാണ്.

(ഒപ്പ്)
കെ. പത്മനാഭപിള്ള
B. A, L. T.
ഹെഡ്മാസ്റ്റർ
ഇംഗ്ലീഷ്ഹൈസ്കൂൾ,

ഇരണിയൽ
31—11—1104

# ഭാഷാദീപിക.

## ഒന്നാം ഭാഗം.

"സത്യമുണ്ടാക കാരണം വിത്തുകൾ
സത്യമായി വിളയുന്ന ഭൂമിയിൽ;
സത്യമെല്ലാർക്കും കാരണ, മോർത്താലും
സത്യമല്ലോ ജഗത്തിങ്കലീശ്വരൻ."

കുമ്മിപ്പാട്ട് (മൂന്നാം ഭാഗം)

# ഒന്നാം പ്രകരണം.



## പാഠം 1.

"ശ്രീചിത്തിരതിരുനാൾ, വിലസട്ടെ, ദീർഘകാലം, തിരുമനസ്സുകൊണ്ട്, സുഖമായ്, മഹാരാജാ."—ഈ വാക്കുകൾ എഴുതിയിരിക്കുന്ന മുറയ്ക്കുതന്നെ ചേർത്തുവായിക്കുമ്പോൾ ഒരു യോജിപ്പില്ലാതെ വരുന്നു. എന്നാൽ, ഇവയെത്തന്നെ യോജിപ്പുവരത്തക്കവണ്ണവും ഉചിതമായും ചേർക്കാം:—

"ശ്രീചിത്തിരതിരുനാൾ മഹാരാജാ തിരുമനസ്സുകൊണ്ട് ദീർഘകാലം സുഖമായ് വിലസട്ടെ."-ഇപ്പോൾ പൂർണ്ണമായ ഒരർത്ഥവും ഇതിനു തോന്നുന്നുണ്ട്.

സൂത്രം. ൧. ഒരു പൂർണ്ണമായ അർത്ഥം തോന്നത്തക്കവണ്ണം ഉചിതമായ വിധത്തിൽ ചേർക്കപ്പെടുന്ന പദങ്ങ(വാക്കുക)ളുടെ കൂട്ടത്തിനു വാക്യം എന്നുപറയുന്നു.

### അഭ്യാസം 1.

താഴെപ്പറയുന്ന പദങ്ങളെ ചേൎത്തു വാക്യങ്ങളുണ്ടാക്കുക:—(൧) ജയിക്കട്ടെ, മഹാറാണി, ചിരകാലം, തിരുമനസ്സുകൊണ്ടു്. (൨) എന്നും, പദങ്ങളെ, പറയാവുന്നതു്, വാക്കുകൾ. (൩) പലവിധത്തിലും, ആദിത്യവൎമ്മമഹാരാജാവിനെയും, ഉപദ്രവിച്ചു, പോററിമാർ, ഉമയമ്മറാണിയെയും. (൪) പരീക്ഷയിൽ, എല്ലാപേൎക്കും, പഠിച്ചാൽ, ശ്രദ്ധിച്ചു്, ജയിക്കാം.

## പാഠം 2.

“ബുദ്ധിയാത്രേ ബലം സൎവ്വജനത്തിനും.” എന്ന പദ്യത്തിൽ എത്ര വാക്കുകളുണ്ടെന്നു പിരിച്ചുനോക്കുക. ബുദ്ധി, അത്രേ, ബലം, സൎവ്വജനത്തിനും. ഈ വാക്കുകളെയെല്ലാം ഉചിതമാംവിധം ചേൎത്തെഴുതാം. “സൎവ്വജനത്തിനും ബലം ബുദ്ധിയാത്രേ.”

സൂത്രം. ൧. പദ്യങ്ങളിൽ സൗകൎയ്യമനുസരിച്ചു് പദങ്ങൾ മുറതെററി പ്രയോഗിപ്പെടുന്നവയാം. അവ ചേൎച്ചപോലെ, യോജിപ്പിച്ചെഴുതുമ്പോൾ സാധാരണ ഗദ്യങ്ങളുടെ രീതിയിലാകും.

സൂത്രം. ൨. പദ്യങ്ങളിൽ മുറതെററി പ്രയോഗിച്ചിരിക്കുന്ന വാക്കുകളെ ചേരുന്നപടി ചേൎത്തു് സാധാരണ ഗദ്യരീതിയിലെഴുതുന്ന സമ്പ്രദായത്തിന്നു് അന്വയം എന്നു പറയാം.

### അഭ്യാസം 2.

താഴെ എഴുതുന്ന പദ്യങ്ങളുടെ അന്വയം എഴുതുക.

൧. പണ്ടൊരു പൂച്ചയുമെലിയും തങ്ങളി-
ലൊരുമയായ്‌വന്നു സഹിതമൊരുന്നാൾ,

൨. പൊന്നുനീവന്നും മനോരഥം പൂർത്തിച്ചു
ബന്ധുകൊണ്ടൊന്നങ്ങടിച്ചു കംബോജരേ,

൩. പൂക്കുന്നിതാ മുല്ല, പൂക്കുന്നിലഞ്ഞി,
പൂക്കുന്നു തേന്മാവു, പൂക്കുന്നശോകം;
വായ്ക്കുന്നു വേലിക്കു വർണ്ണങ്ങൾ പൂവാൽ;
ചോക്കുന്നു കാടന്തിമേഘങ്ങൾ പോലെ.

(മഹാകവി കുമാരനാശാൻ)

## പാഠം 3.

൧. ക്ലിപ്തമായ. ൨. നിമിത്തം. ൩. അനുഗമിച്ചു. ൪. ആജ്ഞ. ൫. അനുജ്ഞ. ൬. അവശ്യം. ൭. ആവശ്യം. ൮. പരിണാമം.—ഈ ഓരോ വാക്കും ഉപയോഗിച്ച് ഓരോ വാക്യങ്ങളുണ്ടാക്കിയിരിക്കുന്നു:—

൧. ജലത്തിന് ക്ലിപ്തമായ ഒരു ആകൃതിയില്ല. ൨. സൂര്യൻ നിമിത്തം കാലമുണ്ടാകുന്നു. ൩. സീത ശ്രീരാമനെ അനുഗമിച്ചു. ൪. പിതാവിന്റെ ആജ്ഞയനുസരിച്ച് രാമൻ കാട്ടിലേയ്ക്കുപോയി. ൫. അനുജ്ഞകൂടാതെ അകത്തു കടക്കരുത്. ൬. ശുചിത്വം ആരോഗ്യത്തിന് അവശ്യം വേണ്ടതാകുന്നു. ൭. എല്ലാർക്കും ശുചിത്വം ആവശ്യമാകുന്നു. ൮. മഞ്ഞുകട്ടി, നീരാവി എന്നിവ, വെള്ളത്തിന്റെ പരിണാമങ്ങളാകുന്നു.

### അഭ്യാസം 3.

താഴെപ്പറയുന്ന പദങ്ങൾ ഓരോന്നുപയോഗിച്ച് ഓരോ വാക്യമുണ്ടാക്കുക:— ൧. പ്രയോജനം. ൨. ആരോഹണം ചെയ്തു. ൩. ശപിച്ചു. ൪. അനുഗ്രഹിക്കും. ൫. അനുഗ്രഹം. ൬. ആഗ്രഹിക്കുന്നു. ൭. ഫലം. ൮. ബലം.

## പാഠം 4.

൧. കുട്ടികൾ / പഠിക്കുന്നു. ൨. ബ്രഹ്മാവ് / മഹാവിഷ്ണുവിനെ ഉദ്ദേശിച്ചു തപസ്സുചെയ്തു. ൩. അറിവും സൽസ്വഭാവവും / ആർക്കും വേണ്ടതാകുന്നു. ൪. ശ്രീകൃഷ്ണൻ / സാന്ദീപനി മഹർഷിയെ ഗുരുവായ് വരിച്ചു.

ഈ വാക്യങ്ങളെ സൂക്ഷ്മമായ് നോക്കുക. ഓരോന്നിലും രണ്ടു പ്രധാനവിഭാഗങ്ങൾ വീതം ഉണ്ടെന്നു കാണാം. ആ വിഭാഗങ്ങളെ പ്രത്യേകം കാണിപ്പാൻ ഇടയ്ക്ക് ഓരോ ചരിഞ്ഞ വര കൊടുത്തിരിക്കുന്നു. ഒന്നാമത്തെ വിഭാഗം 'ആരെപ്പററി അല്ലെങ്കിൽ എന്തിനെപ്പററി പറയുന്നു' എന്നു കാണിക്കുന്നതാണ്. രണ്ടാമത്തെ വിഭാഗം, ആദ്യവിഭാഗത്തിലുള്ളതിനെപ്പററി എന്തുപറയുന്നു എന്ന് കാണിക്കുന്നു.

സൂത്രം. ൧. ഒരു വാക്യത്തിൽ ആരെപ്പററി അല്ലെങ്കിൽ എന്തിനെപ്പററി ആഖ്യാനം ചെയ്യുന്നു (പറയുന്നു) എന്നു കാണിക്കുന്ന ഭാഗത്തിന് ആഖ്യ എന്നുപേരാകുന്നു.

സൂത്രം. ൨. ഒരു വാക്യത്തിൽ ആഖ്യയെപ്പററി എന്തുപറയുന്നു എന്നു കാണിക്കുന്ന ഭാഗത്തിന് ആഖ്യാതം എന്നുപേരാകുന്നു.

സൂത്രം. ൩. ഒരു വാക്യത്തിൽ പ്രധാനമായി രണ്ടു വിഭാഗങ്ങളുണ്ട്. ൧. ആഖ്യ. ൨. ആഖ്യാതം.

മുൻകാണിച്ചിരിക്കുന്ന നാലുവാക്യങ്ങളിലുമുള്ള ചരിഞ്ഞവരകളുടെ ഇടത്തുവശത്തുള്ളത് ആഖ്യകളും, വലത്തുവശത്തുള്ളത് ആഖ്യാതങ്ങളും ആകുന്നു.

### അഭ്യാസം 4.

താഴെപ്പറയുന്ന വാക്യങ്ങളിലെ ആഖ്യയും ആഖ്യാ

തവും പ്രത്യേകിച്ച് എടുത്തെഴുതുക:— ൧. നെയ്ത്ത് ഒരു പ്രധാന വ്യവസായമാണ്. ൨. ഈ പ്രപഞ്ചത്തെ ബ്രഹ്മാവു സൃഷ്ടിച്ചു. ൩. ആദിയിൽ ലോകം മുഴുവൻ ജലത്താൽ ആവൃതമായിരുന്നു. ൪. 'ടൈഫോയിഡ്' എന്ന ജ്വരത്തിന് ഈച്ചകൾ മുഖ്യമായ ഹേതുവാകുന്നു.

## പാഠം 5.

ആഖ്യാതങ്ങളെപ്പററി നാം പഠിച്ചുവല്ലൊ. ഏതിന്റെയെങ്കിലും പേരുകളെ കുറിക്കുന്ന പദങ്ങൾ അവയിൽ ഏതെല്ലാം എന്നു നോക്കാം. നാലാമത്തെ പാഠത്തിലെ വാക്യങ്ങളിൽ പേരുകളെക്കുറിക്കുന്നവ:— ൧. കുട്ടികൾ. ൨. ബ്രഹ്മാവ്, മഹാവിഷ്ണു, ൩. അറിവ്, സൽസ്വഭാവം ൪. ശ്രീകൃഷ്ണൻ, സാന്ദീപനിമഹർഷി, ഇവ.



സൂത്രം. ൫. പേരുകളായ പദങ്ങൾക്ക് നാമങ്ങൾ എന്നു പറയപ്പെടുന്നു.

### അഭ്യാസം 5.

താഴെപ്പറയുന്ന വാക്യങ്ങളിലെ നാമങ്ങൾ ഏതെല്ലാം?— ൧. വാല്മീകി ഒരു മഹർഷിയാകുന്നു. അദ്ദേഹം ജനനംകൊണ്ട് ബ്രാഹ്മണനായിരുന്നു. ബാല്യത്തിലെ, മാതാപിതാക്കന്മാരാൽ ഉപേക്ഷിക്കപ്പെട്ടു. ഒടുവിൽ വേടനും കള്ളനുമായി, കൊള്ളയും കൊലയും കൊണ്ട് ജീവിച്ചുവന്നു. അങ്ങനെയാണ് ഭാര്യാപുത്രാദികളെ രക്ഷിച്ചുപോന്നത്. പിന്നീടാണത്രെ മഹർഷിയായത്.

൨. ഹയഗ്രീവൻ എന്ന അസുരൻ വേദങ്ങളെ മോഷ്ടിച്ചുകൊണ്ടുപോയി, സമുദ്രത്തിൽ ഒളിച്ചിരുന്നു. അവനെ വധിച്ച്, വേദങ്ങളെ വീണ്ടെടുക്കുന്നതിനു വേണ്ടിയാകുന്നു മഹാവിഷ്ണു മത്സ്യരൂപത്തിൽ അവതരിച്ചത്.

## പാഠം 6.

൫-ാം അഭ്യാസത്തിൽ ൧-ാമതു കൊടുത്തിട്ടുള്ള വാക്യങ്ങളിൽ ഒരിടത്തു് 'അദ്ദേഹം' എന്നു കാണുന്നുണ്ടല്ലൊ. അതു്, ഏതു നാമം പറയുന്നതിനു പകരം ഉപയോഗിച്ചിരിക്കുന്നു? അതുപോലെ ൨-ാമതു കൊടുത്തിട്ടുള്ള വാക്യങ്ങളിൽ 'അവനെ' എന്നുപയോഗിച്ചിരിക്കുന്നതു് ഏതു നാമത്തിനു പകരമാണു്? ഇപ്രകാരം ഏതെങ്കിലും നാമങ്ങളെ അടുത്തടുത്തായി ആവൎത്തിച്ചാവൎത്തിച്ചു പറയുമ്പോൾ, കേൾക്കുന്നതിന് ഒരു വല്ലായ്മതോന്നുന്നു. ഞാൻ, നീ, അവൻ, അവൾ, അതു്, അവ, അവർ—എന്നിങ്ങനെയുള്ള പദങ്ങൾ അതിനുപകരം ഉപയോഗിച്ചുവരുന്നു.

സൂത്രം. ൮. ഒരു നാമത്തിനു പകരം നില്ക്കുന്ന പദത്തിന് സൎവ്വനാമം എന്നുപേരാകുന്നു. (ഒരു നാമത്തെ ആവൎത്തിക്കാതിരിപ്പാനായി ഉപയോഗിക്കുന്ന പദം സൎവ്വനാമമാകുന്നു.)

### അഭ്യാസം 6.

താഴെപ്പറയുന്ന വാക്യങ്ങളിലുള്ള സൎവ്വനാമങ്ങൾ ഏതെല്ലാം?—

“അദിതീദേവിയുടെ മക്കളാണല്ലൊ ദേവകൾ. അവരെ കാണാഞ്ഞുകൊണ്ടു് അവൾ ഏററവും ദുഃഖിതയായി തന്റെ ഭൎത്താവായ കാശ്യപന്റെ അടുക്കൽപോയി മുറയിട്ടു. കാശ്യപൻ അദിതിദേവിക്കു് ഒരു മന്ത്രോപദേശം ചെയ്തു. അതിനെ ജപിച്ചുകൊണ്ടു് മഹാവിഷ്ണുവിനെ ഭജിക്കാൻ കല്പിച്ചു. അവൾ അപ്രകാരം ചെയ്തു. അവൾക്കു ഭഗവാൻ പ്രത്യക്ഷമായി സങ്കടം ചോദിച്ചറിഞ്ഞുകൊണ്ടു് 'നീ വ്യസനിക്കേണ്ടാ, നിന്റെ തപസ്സു

കൊണ്ടു് ഞാൻ നിനക്കു് അധീനനായിരിക്കുന്നു: ഞാൻ നിന്നിൽ അവതരിച്ചു് ദേവകൾക്കു് വേണ്ട സഹായം ചെയ്തു് അവരെ പൂർവ്വസ്ഥിതിയിൽ ആക്കാം' എന്നിങ്ങനെ അനുഗ്രഹിച്ചുംവെച്ചു് ഉടൻതന്നെ അന്തർദ്ധാനംചെയ്തു. ഇങ്ങനെ ഉണ്ടായ അവതാരമാണു് വാമനൻ."

## പാഠം 7.

നാലാമത്തെ പാഠത്തിലെ വാക്യങ്ങളിൽ ഉള്ള ആഖ്യാതങ്ങളെ ശോധിക്കുക. അവയിൽ ചിലതു ക്രിയകളെ കുറിക്കുന്ന പദങ്ങളാണെന്നു കാണാം. ൧-ാം വാക്യത്തിൽ കുട്ടികൾ ഏതു ക്രിയ ചെയ്യുന്നതായി പറഞ്ഞിരിക്കുന്നു? (പഠിക്കുന്നു) ൨-ാം വാക്യത്തിൽ ബ്രഹ്മാവു് എന്തുക്രിയ ചെയ്തു എന്നു പറയുന്നു? (തപസ്സുചെയ്തു.) ൩-ം ൪-ം വാക്യങ്ങളിലെ ക്രിയാപദങ്ങൾ "ആകുന്നു, വരിച്ചു."

<u>സൂത്രം ൯.</u> ക്രിയകളെ കുറിക്കുന്ന പദത്തിനു് <u>കൃതി</u> എന്നു പേരാകുന്നു.



### അഭ്യാസം 7.

൪-ാം അഭ്യാസത്തിലെ വാക്യങ്ങളിലുള്ള കൃതികളെയും താഴെപ്പറയുന്ന ശ്ലോകങ്ങളിലുള്ള കൃതികളെയും എടുത്തെഴുതുക-

൧. "നെല്ലിൻ പാടങ്ങളിൽകൂടെ വളഞ്ഞൊഴുകുമാറുകൾ
കേരളോർവ്വിയുടുക്കുന്ന പുടവക്കസവല്ലയോ?"

൨. "മണപ്പിച്ചു ചുംബിച്ചു നക്കിക്കടിച്ചി-
ട്ടിണങ്ങാതെ ദൂരത്തെറിഞ്ഞാൻ കുരങ്ങൻ."

* * * * * *

൩. "എടുക്കിലുന്ന്യൂനനായുള്ളോൻ, കൊടുത്തീടിൽ വളൎന്നിടും,
ഒടുങ്ങാ കല്പകാലത്തും, വിദ്യപോലെന്തുമററഹോ"

കെ. സി. കേശവപിള്ള

## പാഠം ൪.

൧. ശ്രീകൃഷ്ണൻ സാന്ദീപനിമഹൎഷിയെ ഗുരുവായ് വരിച്ചു. ഈ വാക്യത്തിൽ കൃതി ഏത്? ആർ വരിച്ചു?

൨. "ഇറുപ്പവന്നും മലർ ഗന്ധമേകും;
വെട്ടുന്നവന്നും തരു ചൂടകററും;
ഹനിപ്പവന്നും കിളി പാട്ടുപാടും;
പരോപകാരപ്രവണം പ്രപഞ്ചം"

മഹാകവി. ഉള്ളൂർ.

ഈ ശ്ലോകത്തിലുള്ള കൃതികൾ കാണിക്കുന്ന ക്രിയ ആരു ചെയ്യുതായ് പറയുന്നു എന്നു നോക്കുക. ആർ ഏകും? (മലർ). ആർ അകററും? (തരു). ആരു പാടും? (കിളി)

സൂത്രം ൧൦. ഒരു വാക്യത്തിൽ, ക്രിയ ആരു ചെയ്യു എന്നു കാണിക്കുന്ന പദത്തിന് കൎത്താവ് എന്നുപേർ.

### അഭ്യാസം ൪.

താഴെപ്പറയുന്ന വാക്യങ്ങളിലെ കൎത്തൃപദം (കൎത്താ) ഏതെന്നു കാണിക്കുക:- ൧. രാവണൻ കുബേരനെ തോല്പിച്ച്, ലങ്കയേയും പുഷ്പകവിമാനത്തെയും അപഹരിച്ച്, രാക്ഷസരാജാവായി, ലങ്കയിൽ വസിച്ചു. ൨. ഒരു പെണ്ണീച്ച ഒരേസമയത്ത് ൧൨൦ മുതൽ ൧൫൦ വരെ മുട്ടകൾ ഇടും. ൩. ഒരു മരക്കൊമ്പിൽ രണ്ടു ക്രൌഞ്ചപക്ഷികൾ ഇണചേൎന്നിരുന്നു. അതിലൊന്നിനെ ഒരു വേടൻ അമ്പെയ്തു കൊന്നു. വാല്മീകിമഹൎഷി അതുകണ്ട് അവനെ ശപിച്ചു.

# പാഠം 9.

൮-ാം പാഠം നോക്കുക. ൫-ാം വാക്യത്തിൽ, ആരെ വരിച്ചു എന്നു പറഞ്ഞിരിക്കുന്നു? (സാന്ദീപനി മഹർഷിയെ). ശ്ലോകത്തിലുള്ള ക്രിയകൾ 'ഏല്ക്കാം, അകററും, പാടും' എന്നിവയാണല്ലോ. ആരെ അല്ലെങ്കിൽ എന്തിനെ ഏല്ക്കും? (ഗന്ധം). എന്തിനെ അകററും? (ചൂട്). എന്തിനെ പാടും? (പാട്ട്).

സൂത്രം ൧൦. ഒരു വാക്യത്തിലെ ക്രിയയുടെ മുൻപിൽ 'ആരെ' അല്ലെങ്കിൽ 'എന്തിനെ' എന്നു ചേർത്തു ഒരു ചോദ്യമുണ്ടാക്കി നോക്കിയാൽ അതിന്നുത്തരമുണ്ടെങ്കിൽ ആ ഉത്തരം ഒരു നാമപദമായിരിക്കും. ആ പദത്തിന്നു കർമ്മം എന്നു പേരാകുന്നു.



## അഭ്യാസം 9.

൮-ാം അഭ്യാസത്തിലെ വാക്യങ്ങളിലുള്ള ക്രിയകളെയും കർമ്മപദങ്ങളെയും ചൂണ്ടിക്കാണിക്കുക.

# പാഠം 10.

൮-ാം അഭ്യാസത്തിലെ ൫-ാം വാക്യം തന്നെ നോക്കുക. അതിൽ മൂന്നു ക്രിയകളാണല്ലോ ഉള്ളത്. ആദ്യത്തെ രണ്ടുക്രിയകൾക്കും 'ആരെ തോല്പിച്ചു? എന്തിനെ അപഹരിച്ചു?' എന്നിങ്ങനെയുള്ള ചോദ്യങ്ങൾക്ക് അവകാശമുണ്ട്. എന്നാൽ, വസിച്ചു എന്ന ക്രിയയെപ്പററി 'ആരെ വസിച്ചു' എന്നോ, 'എന്തിനെ വസിച്ചു' എന്നോ ഉള്ള ഒരു ചോദ്യം അനുചിതമാണ്. ഇതുപോലെ, പോയി ഇരുന്നു ഉറങ്ങുന്നു എന്നിങ്ങനെയുള്ള ചില ക്രിയകൾക്കും ഇപ്രകാരമുള്ള ചോദ്യത്തിന്നു നിവൃത്തിയില്ല എന്നു കാണാം.

സൂത്രം—൩൨. എ. ചില കൃതികളുടെ മുൻപിൽ 'ആരെ' അല്ലെങ്കിൽ 'എന്തിനെ' എന്നു ചേർത്തു ചോദ്യമുണ്ടാക്കിനോക്കിയാൽ ആ ചോദ്യം അസംബന്ധമായിത്തോന്നും. അങ്ങനെയുള്ള ചോദ്യത്തിന് ഉത്തരം ആവശ്യമായിരിക്കയുമില്ല. ഇത്തരം കൃതികൾ കർമ്മമില്ലാത്ത കൃതികൾ [അകർമ്മകകൃതികൾ] ആകുന്നു.

ബി. മേൽപ്രകാരം ചോദ്യമുണ്ടാക്കിനോക്കിയാൽ ഉത്തരംവരാവുന്ന കൃതികളെ കർമ്മത്തോടുകൂടിയ കൃതികൾ എന്ന അർത്ഥത്തിൽ സകർമ്മകകൃതികൾ എന്നു പറയും.

## അഭ്യാസം 10.

താഴെ വരയിട്ടു കാണിച്ചിരിക്കുന്ന കൃതികൾ സകർമ്മകമോ അകർമ്മകമോ എന്നു പറക:—

"പ്രസവമുറിയിൽ കുഞ്ഞിന്റെ കരച്ചിൽ കേട്ട് കാവൽക്കാർ ഉണർന്നു. അവർ ഓടിച്ചെന്ന് കംസനോട് വിവരം അറിയിച്ചു. കംസൻ പരിഭ്രാന്തനായി സൂതികാഗൃഹത്തിൽ പാഞ്ഞെത്തി. അവിടെ ദേവകിയുടെ കൈയിൽ ഇരുന്ന കുഞ്ഞിനെ പിടിച്ചുപറിച്ചുകൊണ്ട് അവൻ വെളിയിൽ ഇറങ്ങി. അതിനെകൊല്ലുന്നതിനായി ഒരു പാറമേൽ അടിക്കാൻ ഓങ്ങി. എന്നാൽ ആ കുഞ്ഞ് കംസന്റെ കൈയിൽ നിന്നു വഴുതി ആകാശത്തേക്ക് ഉൽപതിച്ചു."

## പാഠം 11.

"നന്ദനും യശോദയും കൃഷ്ണനെ അന്വേഷിച്ച് യമുനാതീരത്തെല്ലാം ചെന്നു." ഈ വാക്യത്തിൽ 'അന്വേഷിച്ച്' എന്നും 'ചെന്നു' എന്നും രണ്ടു കൃതികളുള്ളതിൽ 'ചെന്നു' എന്നതിനു മാത്രമേ അർത്ഥപൂർത്തിയുള്ളുവല്ലോ. 'അന്വേഷിച്ച്' എന്നുമാത്രം കേൾക്കുമ്പോൾ പിന്നെയും എ

ന്തോ പറവാൻ അവശേഷിക്കുന്നുണ്ടു് എന്നാണു് നാം ധരിക്കുന്നതു്. അതു് ആ കൃതിക്കു് അൎത്ഥപൂൎത്തിയില്ലാത്തതുകൊണ്ടാകുന്നു. ഇവിടെ, 'അന്വേഷിച്ചു' എന്ന അൎത്ഥപൂൎത്തിയില്ലാത്ത കൃതി, 'ചെന്നു' എന്ന പൂൎണ്ണാൎത്ഥകമായ കൃതിയെ ആശ്രയിച്ചു നില്ക്കുന്നു.

അതുപോലെ തന്നെ, "കൃഷ്ണൻ യാദവന്മാരെയെല്ലാം ആ പ്രദേശത്തുകൊണ്ടുചെന്നു് പാൎപ്പിച്ചു." എന്ന വാക്യത്തിൽ, കൊണ്ടുചെന്നു് എന്ന കൃതി "പാൎപ്പിച്ചു" എന്ന കൃതിയെ ആശ്രയിച്ചുനില്ക്കുന്നു. 'പാൎപ്പിച്ചു' എന്നതു് പ്രധാനക്രിയയാണു്; മറെറാരു പദത്തെയും ആശ്രയിച്ചു നില്ക്കുന്നില്ല.

### അഭ്യാസം 11.

൧൦-ാം അഭ്യാസത്തിലെ വാക്യങ്ങളിലുള്ള പ്രധാനകൃതികളെയും, മറ്റുപദങ്ങളെ ആശ്രയിച്ചുനില്ക്കുന്ന കൃതികളെയും, പ്രത്യേകം പ്രത്യേകം എടുത്തെഴുതുക.

## പാഠം 12.

൧. "കാളിദാസൻ ശാകുന്തളം നിൎമ്മിച്ചു" എന്ന വാക്യത്തിൽ "നിൎമ്മിച്ചു" എന്നപദം കേൾക്കുമ്പോൾ "നിൎമ്മിക്കുക" എന്നക്രിയ നടന്നുകഴിഞ്ഞിരിക്കുന്നു എന്നാണല്ലോ നാം അൎത്ഥമാക്കുന്നതു്. ൨. "മഴപെയ്യുന്നു" എന്നതിലെ 'പെയ്യുന്നു' എന്നകൃതി, പെയ്യുക എന്ന ക്രിയ ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നതായി കാണിക്കുന്നു. ൩. "വിഷ്ണുഭഗവാൻ കല്ക്കിയായ് അവതരിക്കും" എന്ന വാക്യത്തിലെ 'അവതരിക്കും' എന്ന കൃതിയിൽ നിന്നും, അവതരിക്കുക എന്നക്രിയ ഇനിമേൽ നടക്കുകയേ ഉള്ളു. എന്നു നാം മനസ്സിലാക്കുന്നു; മുമ്പേ നടന്നതായിട്ടോ ഇപ്പോൾ നടക്കുന്നതായിട്ടോ അല്ല

സൂത്രം ൨൩. ക്രിയകൾ, മുമ്പുകഴിഞ്ഞവയും, ഇപ്പോൾ നടക്കുന്നവയും, ഇനിമേൽ നടക്കും എന്നുള്ളവയും ഇങ്ങനെ മൂന്നുതരത്തിൽ ഉണ്ട്.

സൂത്രം ൨൪. എ. 'ഒരു ക്രിയനടന്നു' എന്നുകാണിക്കുന്ന കൃതി "ഭൂതകാല"ത്തെക്കുറിക്കുന്നു. (കഴിഞ്ഞകാലം=ഭൂതം) ഉദാ:—ജനിച്ചു, ഇരുന്നു, പോയി.

ബി. 'ഒരു ക്രിയ നടക്കുന്നു' എന്നുകാണിക്കുന്നകൃതി "വർത്തമാനകാല"ത്തെ കുറിക്കുന്നു. (ഇപ്പോൾ നടക്കുന്ന കാലം=വർത്തമാനകാലം) ഉദാ:- ജനിക്കുന്നു, ഇരിക്കുന്നു, പോകുന്നു.

സി. 'ഒരുക്രിയ നടക്കും' എന്നുകാണിക്കുന്ന കൃതി "ഭാവികാല"ത്തെക്കുറിക്കുന്നു. (ഇനിമേൽ വരാൻപോകുന്ന കാലം=ഭാവി.) ഉദാ:—ജനിക്കും, ഇരിക്കും, പോകും.

## അഭ്യാസം 12.

താഴെപ്പറയുന്ന വാക്യത്തിലുള്ള കൃതികൾ ഏതേതു കാലങ്ങളെ കുറിക്കുന്നു എന്നെഴുതുക:— ൧. ധർമ്മം സമ്പത്തിനെ ഉണ്ടാക്കുന്നു. ൨. നല്ലവിചാരം ആരോഗ്യത്തെ തരും. ൩. രവീന്ദ്രനാഥടാഗോർ എന്ന മഹാകവി ബംഗാളത്തു ജനിച്ചു. ൪. പണ്ട് പുരുഷൻ മരിച്ചാൽ അയാളുടെ ചിതയിൽ ഭാര്യയെ ജീവനോടെ ഹോമിച്ചുപോന്നു. ൫. മഹാത്മാഗാന്ധി സ്വജീവചരിത്രം എഴുതിവരുന്നു. ൬. ആത്മനിയന്ത്രണമില്ലാത്തവന്റെ നാക്ക് ചാപലം ചെയ്യും.

൭. "അങ്ങുമന്നവനാൽ ഭ്രഷ്ടിതുടങ്ങാനുള്ള
സംഗതി വന്നുഭവിക്കും നമുക്കിനി."

വ്യ: "എന്തായാലും ചെന്താമരക്കണ്ണനെന്നെ
കാരുണ്യേന
സന്തോഷിക്കും സൽക്കരിച്ചനുഗ്രഹവും ചെയ്യും."
ൻ. "നിന്നോടുകൂടീട്ടു പോരുന്നു ഞാനും,
എന്നാൽ മനോജ്ഞാംഗി."

## പാഠം 3.

ഫ. കുതിര ഓടുന്നു. പ. രാവണൻ സീതയെ കട്ടുകൊണ്ടുപോയി. ബ. ഞാൻ ചിത്രം വരയ്ക്കും. ഭ. ഹരിശ്ചന്ദ്രൻ ചന്ദ്രമതിയെ വിറ്റു.—ഈ വാക്യങ്ങളെ വലുതാക്കിനോക്കാം.

ഫ. വെളുത്ത കുതിര വേഗത്തിൽ ഓടുന്നു. പ. ലങ്കാധിപനായ രാവണൻ ശ്രീരാമന്റെ ഭാര്യയായ സീതയെ കട്ടുകൊണ്ടുപോയി. ബ. ഞാൻ നിങ്ങൾക്കു കാണാനായ് ഇപ്പോൾ ഈ ക്ലാസ്സിൽ വെച്ച്, ബോർഡിൽ ഒരു പുള്ളിയുടെ ചിത്രം വരയ്ക്കും. ഭ. പണ്ട്, അയോധ്യയിലെ രാജാവും സത്യവാനെന്നു പ്രസിദ്ധനുമായ ഹരിശ്ചന്ദ്രൻ ഋണമോചനത്തിനായ് സ്വപത്നിയായ ചന്ദ്രമതിയെ ഒരു ബ്രാഹ്മണനു വിറ്റു.

സൂത്രം. കർത്താവിനോ, കർമ്മത്തിനോ, ക്രിയക്കോ എന്തെങ്കിലും വിശേഷണങ്ങൾ ചേർത്ത് വാക്യങ്ങൾ വലുതാക്കാം.

### അഭ്യാസം 13.

താഴെപ്പറയുന്ന വാക്യങ്ങളെ വിശേഷണങ്ങൾ ചേർത്ത് വലുതാക്കുക.

ഫ. മഹാറാണിക്കു മംഗളം ഭവിക്കട്ടെ. പ. എഴുത്തച്ഛൻ കിളിപ്പാട്ടുകൾ നിർമ്മിച്ചു. ബ. പൂവ്, തന്റെ

യുധവനാർത്ഥ കൊടുത്തു. ൪. ശ്രീരാമൻ സുഗ്രീവനെ രാജാവാക്കി. ൫. രാവണൻ ലങ്കയിൽ വസിച്ചു. ൬. ടിപ്പു തിരുവിതാംകൂറിനെ ആക്രമിച്ചു.

## പാഠം 14.

൧൩-ാം പാഠത്തിൽ വാക്യങ്ങൾ എങ്ങനെയെല്ലാമാണ വലുതാക്കിയിരിക്കുന്നതു് എന്നു നോക്കുക. ൧-ാം വാക്യത്തിൽ കുതിര എന്ന കർത്താവു് എങ്ങനെയുള്ളതാണെന്നു പറയുന്നു. അതുപോലെ, 'ഓടുന്നു' എന്ന ക്രിയയിലും ഏതുതരത്തിലോടുന്നു എന്നു സൂചിപ്പിക്കുന്നു. ൨-ാം വാക്യത്തിൽ കർത്താവിനും കർമ്മത്തിനും വിശേഷണം ചേർത്തിരിക്കുന്നു. ൩-ാം വാക്യത്തിൽ കർത്താവിനു വിശേഷണമില്ല. കർമ്മത്തിനു ഒരു വിശേഷണം ചേർത്തിട്ടുണ്ടു്. (ഒരു പൂച്ചയുടെ എന്നു). മററുപദങ്ങളെല്ലാം 'വരച്ചു' എന്ന ക്രിയയുടെ വിശേഷണങ്ങളാണു്. എന്തിനു വരച്ചു, എപ്പോൾ വരച്ചു, എവിടെ വെച്ചു് വരച്ചു, എവിടെവെച്ചു? എന്ന ചോദ്യങ്ങൾക്കെല്ലാം അതിൽ ഉത്തരമുണ്ടു്. ൪-ാം വാക്യത്തിൽ ഉള്ള കർത്താവിനും കർമ്മത്തിനും ക്രിയയ്ക്കും വിശേഷണങ്ങൾ ചേർത്തുകാണുന്നു. അതിലെ ക്രിയ 'വിററു' എന്നതാണല്ലോ. ആരു വിററു എന്നു ചോദിച്ചാൽ വരുന്ന ഉത്തരം കർത്താവായിരിക്കും. ആരെ വിററു അല്ലെങ്കിൽ എന്തിനെ വിററു? എന്ന ചോദ്യത്തിനുത്തരമായ് വരുന്നതു് കർമ്മപദമാണല്ലോ. എപ്പോൾ വിററു, എന്തിനു വിററു, ആർക്കു വിററു? എന്നുള്ള ചോദ്യങ്ങൾക്കെല്ലാം ഉത്തരം വരുന്നതു് ആ ക്രിയയുടെ വിശേഷണപദങ്ങളായിരിക്കും. "പണ്ടു്, ഋണമോചനത്തിനായ്, ഒരു ബ്രാഹ്മണനു്" എന്നിവയെല്ലാം വിററു എന്ന ക്രിയയുടെ വിശേഷണങ്ങൾ തന്നെ.

സൂത്രം ൧൩. ഒരു നാമത്തെ വിശേഷിപ്പിക്കുന്നപദം നാമവിശേഷണം.

ബി. കൃതിയെ വിശേഷിപ്പിക്കുന്ന പദം കൃതിവിശേഷണം.

സൂത്രം ൨൮. കത്താവിനെ വിശേഷിപ്പിക്കുന്ന പദത്തിന് കത്തൃവിശേഷണം എന്നും, കർമ്മത്തെ വിശേഷിപ്പിക്കുന്ന പദത്തിന് കർമ്മവിശേഷണം എന്നും പേർ പറയാം.

സൂത്രം ൨൯. കത്താവും കർമ്മവും നാമങ്ങളാകയാൽ കർത്തൃവിശേഷണവും കർമ്മവിശേഷണവും നാമവിശേഷണങ്ങൾ ആകുന്നു.

സൂത്രം ൩൦. വിശേഷണങ്ങളെല്ലാം പദങ്ങളുടെ അർത്ഥത്തെ ഭേദിപ്പിക്കുന്നതുകൊണ്ട് (വ്യത്യാസപ്പെടുത്തുന്നതുകൊണ്ട്) വിശേഷണങ്ങൾക്ക് ഭേദകങ്ങൾ എന്നും പേരുണ്ട്.



## അഭ്യാസം 14.

താഴെപ്പറയുന്ന വാക്യങ്ങളിലുള്ള ഭേദകങ്ങളെ പ്രത്യേകം എടുത്തെഴുതുക:— ൧. കാളിദാസകൃതിയായ ശാകുന്തളം നാടകത്തെ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു മലയാളത്തിൽ ഭാഷാന്തരപ്പെടുത്തി. ൨. ലോകപ്രസിദ്ധനായ വിവേകാനന്ദസ്വാമികളുടെ ജന്മഭൂമി ബംഗാളദേശമാകുന്നു. ൩. ഫ്രാൻസിലെ ഒരു പ്രസിദ്ധനായിരുന്ന 'ഡാഗസോ' ഭക്ഷണത്തിനു കാത്തിരിക്കേണ്ടിവന്ന ചെറിയ ചെറിയ സമയങ്ങളെ ഉപയോഗിച്ച് ഒരു വലിയ ഗ്രന്ഥം പൂർത്തിയാക്കി. ൪. നാലാംക്ലാസ്സുവരെയുള്ള പള്ളിക്കൂടങ്ങളെ പ്രൈമറിസ്കൂളുകൾ എന്നും, ഏഴാംക്ലാസ്സുവരെയുള്ള പാഠശാലകളെ മിഡിൽസ്കൂളുകൾ എന്നും, ഒൻപതാംക്ലാസ്സുവരെയുള്ള വിദ്യാലയങ്ങളെ ഹൈസ്കൂളുകൾ എന്നും പറയുന്നു.

## പാഠം 15.

ഏ. ദശരഥൻ അയോദ്ധ്യയിലെ മഹാരാജാവായിരുന്നു. ബി. അദ്ദേഹത്തിന്ന് മൂന്നു ഭാര്യമാരുണ്ടായിരുന്നു. സി. അവരിൽ മൂത്തവളായ കൌസല്യയാണ് ശ്രീരാമന്റെ ജനനി.

ഈ വാക്യങ്ങളിൽ ദശരഥൻ, മഹാരാജാ, അദ്ദേഹം, ശ്രീരാമൻ-എന്നീ നാമങ്ങൾ പുരുഷജാതിയെ കാണിക്കുന്നു. ഭാര്യമാർ, കൌസല്യ, ജനനി എന്നീനാമങ്ങൾ സ്ത്രീജാതിയെക്കുറിക്കുന്നു. അയോദ്ധ്യ എന്ന നാമം പുരുഷജാതിയിലോ സ്ത്രീജാതിയിലോ പെട്ടതല്ല.

സൂത്രം ൨൦. ഏ. പുരുഷജാതിയിൽ പെട്ട നാമം-പുല്ലിംഗം. ഉദാ:—അച്ഛൻ, വിദ്വാൻ, ഭർത്താ, സമർത്ഥൻ, ദാസൻ, മടിയൻ.

ബി. സ്ത്രീജാതിയിൽപെട്ട നാമംസ്ത്രീലിംഗം. ഉദാ:—അമ്മ, വിദുഷി, ഭാര്യ, സമർത്ഥ, ദാസി, മടിച്ചി.

സി. പുരുഷജാതിയിലും സ്ത്രീ ജാതിയിലും ഉൾപ്പെട്ട നാമം- "അലിംഗം" ഉദാ:—ജനം, ഞാൻ, മനുഷ്യർ, ക്ഷത്രിയർ.

ഡി. സ്ത്രീപുരുഷഭേദമില്ലാത്ത നാമം നപുംസകലിംഗം. ഉദാ:-വിദ്യാലയം, സാമർത്ഥ്യം, തടി, കല്ല്, പുസ്തകം, കാക്ക.

### അഭ്യാസം 15.

താഴെപ്പറയുന്ന വാക്യങ്ങളിലെ നാമങ്ങൾ ഏതേതു ലിംഗങ്ങളിൽ പെട്ടവയെന്നു പറക:—ഏ. ഭരതനെ വളർത്തിയതു ഭരതന്റെ മാതാവായ കൈകേയിയാകുന്നു. ബി. ഒട്ടുവിലത്തെ പത്നിയായ സുമിത്രയ്ക്കു ലക്ഷ്മണനെന്നും ശത്രുഘ്നനെന്നും രണ്ടുപുത്രന്മാരുണ്ടായി. സി. കളിയിലും പഠിത്തത്തിലും കുമാരന്മാർ നാലുപേരും യോജിച്ച് ആ രാജ്യത്തു സുഖമായ് വസിച്ചു.

# പാഠം 16.

൧. ജമദഗ്നിമഹർഷിക്ക് 'രേണുക' എന്നുപേരുള്ള ഭാൎയ്യയുണ്ടായിരുന്നു. ൨. സുമിത്രയ്ക്കു രണ്ടുപുത്രന്മാരുണ്ടായിരുന്നു. ൩. ഈ ക്ലാസ്സിൽ ൨൫ കുട്ടികൾ ഉണ്ട്. ൪. പാണ്ഡവന്മാർ അഞ്ചുപേരാണ്. ഈ വാക്യങ്ങളിൽ ഒരെണ്ണത്തെയും അനേകം എണ്ണത്തെയും കുറിക്കുന്ന നാമങ്ങൾ ഏതെല്ലാമെന്നു നോക്കുക. ഭാൎയ്യ എന്നതു് എത്ര എണ്ണത്തെ കുറിക്കുന്നു? ഒന്നിലധികം എണ്ണത്തെ കുറിക്കുമ്പോൾ ഭാൎയ്യ എന്നതിനുപകരം എങ്ങനെ പറയണം? പുത്രന്മാർ എന്നതു്, ഒരെണ്ണത്തെമാത്രം കുറിക്കുമ്പോൾ എങ്ങനെ ഉപയോഗിക്കണം? ഒരു പുത്രൻ എന്നല്ലാതെ ഒരു പുത്രന്മാർ എന്നോ, രണ്ടുമൂന്നുപുത്രന്മാർ എന്നല്ലാതെ രണ്ടുമൂന്നു പുത്രൻ എന്നോ പറയാറില്ല.

സൂത്രം ൨൭. ഒന്നിലധികം എണ്ണത്തെ കുറിക്കുന്ന നാമങ്ങൾക്ക് അവയുടെ ഒടുവിൽ 'മാർ' എന്നോ 'കൾ' എന്നോ ചേർച്ചപോലെ ചേർത്താണ് സാമാന്യം പറയാറുള്ളത്.

സൂത്രം. ൨൮. ഒരു (ഏക) എണ്ണത്തെ കുറിക്കുന്ന നാമം ഏകവചനവും ഒന്നിലധികം (ബഹു) എണ്ണത്തെ കുറിക്കുന്നതു് ബഹുവചനവും ആകുന്നു.

ഏ. വ:—എണ്ണ, എണ്ണം, വാക്യം, ഭാൎയ്യ, രാജാ

ബ. വ:—എണ്ണകൾ, എണ്ണങ്ങൾ, വാക്യങ്ങൾ, ഭാൎയ്യമാർ, രാജാക്കന്മാർ.

## അഭ്യാസം 16.

നാലാം പാഠപുസ്തകത്തിൽ ഒന്നാമത്തെ പാഠത്തിൽ ആദ്യത്തെ ഖണ്ഡികയിലുള്ള നാമങ്ങൾ ഏകവചനത്തിൽ പെട്ടതേതെല്ലാമെന്നും ബഹുവചനത്തിൽ പെട്ടതു് ഏതെല്ലാമെന്നും പറക.

## പാഠം 17.

താഴെ എഴുതുന്ന വാക്യങ്ങളിൽ 'നിങ്ങൾ' എന്നു സർവ്വനാമത്തിന് എന്തെല്ലാം വിധത്തിൽ രൂപഭേദംവന്നിരിക്കുന്നു എന്നു സൂക്ഷിക്കുക.

൧. വിദ്യാർത്ഥികളേ! നിങ്ങൾ ശ്രദ്ധിച്ചു പഠിക്കുവിൻ.
൨. അന്യന്മാർ നിങ്ങളെ കണ്ടു സന്തോഷിക്കും.
൩. അവർ നിങ്ങളോട് സ്നേഹമായ് പെരുമാറും.
൪. അതുനിമിത്തം നിങ്ങൾക്ക് സന്തുഷ്ടിസിദ്ധിക്കും.
൫. ഈനാട്ടിന് നിങ്ങളാൽ നന്മ ലഭിക്കും.
൬. തന്മൂലം നിങ്ങളുടെ കീർത്തിവർദ്ധിക്കും.
൭. ഇങ്ങനെ നിങ്ങളിൽ ഈശ്വരകടാക്ഷവും ഉണ്ടാകും.

ഈ രീതിക്ക് 'ഞാൻ' എന്ന പദത്തെയും മററുപദങ്ങളോടു സംബന്ധിച്ചാലുണ്ടാകുന്ന രൂപഭേദങ്ങളെ നോക്കാം.

൧. ഞാൻ ഇങ്ങോട്ടുവരികയായിരുന്നു.
൨. എന്നെ അവൻ വിളിച്ചു.
൩. എന്നോട് ഒരു കാര്യം പറഞ്ഞു.
൪. എനിക്ക് വേണ്ടപോലെ നടത്താൻ സാധിച്ചു.
൫. എന്നാൽ സാദ്ധ്യമല്ലെന്ന് ആദ്യം വിചാരിച്ചിരുന്നു
൬. എന്റെ ധർമ്മം ഞാൻ നടത്തി.
൭. എന്നിൽ അവനു സ്നേഹം ജനിച്ചു.

സൂത്രം ൨൩. മററുപദങ്ങളോടുള്ള സംബന്ധത്തെ കാണിക്കുന്നതിനായ്, നാമത്തിൽ ചെയ്യുന്ന രൂപഭേദത്തിന് വിഭക്തി എന്ന് വ്യാകരണത്തിൽ പേർ കൊടുത്തിരിക്കുന്നു.

സൂത്രം ൨൪. വിഭക്തികൾ ഏഴെണ്ണമുണ്ട്. അവയ്ക്ക് നിർദ്ദേശിക, പ്രതിഗ്രാഹിക, സംയോജിക, ഉദ്ദേ

ശിക, പ്രയോജിക, സംബോധിക, ആധാരിക. എന്നിങ്ങനെ മുറയ്ക്കു പേരുകൾ.

സൂത്രം ൨൪. ലിംഗം, വചനം, വിഭക്തി എന്നീ മൂന്നിനേയും ആശ്രയിച്ചാണു് നാമങ്ങൾക്കു രൂപഭേദങ്ങളുണ്ടാകുന്നതു്.

### അഭ്യാസം 17.

രാമൻ, സീത, അവൾ, പുസ്തകം, ബാലി, ഹേതു— എന്നീ നാമങ്ങളുടെ വിഭക്തി രൂപങ്ങൾ മുറയ്ക്കു് എഴുതുക.

## പാഠം 18.

"പൂരു, ശർമ്മിഷ്ഠയുടെ ഒരു പുത്രനാണു്. പുത്രന്മാരിൽ ഇളയവനാകുന്നു ഇദ്ദേഹം. യയാതിയാണു് ഇദ്ദേഹത്തിന്റെ പിതാവു്. പൂരു, പിതാവിന്റെ പക്കൽ നിന്നു വാർദ്ധക്യത്തെ വാങ്ങി. അതിനു പകരം തന്റെ യൗവനത്തെ കൊടുത്തു."

ഈ അഞ്ചു ഒററവാക്യങ്ങളേയും ഒരു വലിയ വാക്യത്തിലാക്കിയിരിക്കുന്നതു നോക്കുക:- "ശർമ്മിഷ്ഠയുടെ ഇളയപുത്രനായ പൂരു, പിതാവായ യയാതിയുടെ വാർദ്ധക്യം വാങ്ങീട്ടു് പകരം തന്റെ യൗവനത്തെ കൊടുത്തു." ഇതുപോലെ അഞ്ചാം അഭ്യാസത്തിലെ ഒന്നാമതു പറഞ്ഞിരിക്കുന്ന ചെറു വാക്യങ്ങളെ ഒന്നിച്ചു കലർത്തി ഒരു വാക്യമാക്കി നോക്കാം.

"പിന്നീടൊരു മഹർഷിയായിത്തീർന്ന വാല്മീകി, ജനനംകൊണ്ടു് ഒരു ബ്രാഹ്മണനായിരുന്നുവെങ്കിലും, ബാല്യത്തിലേ മാതാപിതാക്കന്മാരാൽ ഉപേക്ഷിക്കപ്പെടുകയാൽ, ഒടുവിൽ പെരുംകള്ളനായി, കൊള്ളയും കൊലയുംകൊണ്ടു ജീവിച്ചു് ഭാര്യാപുത്രാദികളെ രക്ഷിച്ചുപോന്നു."

സൂത്രം ൨൫. അനേകം ചെറിയവാക്യങ്ങളെ ഒന്നിച്ചു കലർത്തി വലിയ ഒരു വാക്യമാക്കാവുന്നതാണു്.

## അഭ്യാസം 18.

[എ.] താഴെപ്പറയുന്ന ഒററവാക്യങ്ങളെ പിരിച്ച് കഴിയുന്നവിധം ചെറിയവാക്യങ്ങളാക്കി എഴുതുക:— ൧. സൽവിചാരം ജയത്തെയും ദുർവിചാരം തോൽവിയെയും ഉണ്ടാക്കുന്നു. ൨. 'മലയാളി' കൊല്ലത്തുനിന്നും 'സർവീസ്' തിരുവനന്തപുരത്തുനിന്നും 'ദക്ഷിണഭാരതി' ഇരണിയലിൽ നിന്നും പ്രസിദ്ധപ്പെടുത്തിവരുന്ന വർത്തമാനപ്പത്രങ്ങളാകുന്നു.

[ബി.] താഴെപ്പറയുന്ന വാക്യങ്ങളെ ചേർത്ത് ഒരൊററവാക്യമാക്കുക.

"ഹേഹയൻ ഒരു രാജാവാണ്. അദ്ദേഹത്തിന്റെ മകനാണ് കാർത്തവീര്യാർജ്ജുനൻ. ഇദ്ദേഹം ഒരു പശുവിനെ അപഹരിച്ചു. അതു ജമദഗ്നിയുടെ വകയായിരുന്നു. അതിനാൽ പരശുരാമൻ കാർത്തവീര്യാർജ്ജുനന്റെ ആയിരം ഭുജങ്ങളെ മുറിച്ചു. ഒടുവിൽ കൊന്നു."

## പാഠം 19.

൧൮-ാം പാഠത്തിലെയും ൧൮-ാം അഭ്യാസത്തിലെയും വാക്യങ്ങളെ നോക്കുക. ചെറിയ ചെറിയ വാക്യങ്ങളെ ഒന്നിച്ചുചേർക്കുമ്പോൾ ആ വാക്യങ്ങൾക്കു മദ്ധ്യേ ചില പദങ്ങൾ ചേർക്കപ്പെടുന്നു. അങ്ങനെയുള്ള പദങ്ങൾ ൧൮-ാം പാഠത്തിൽ "എങ്കിലും, ആകയാൽ, ഉം" എന്നിവയാകുന്നു.

സൂത്രം ൨൭. വാക്യങ്ങൾക്കു മദ്ധ്യേ നിന്നുകൊണ്ട് അവയെ തമ്മിൽ കൂട്ടിച്ചേർക്കുന്ന (ഘടിപ്പിക്കുന്ന) പദത്തിന് ഘടകം എന്നുപേർ. ഉം, അപ്പോൾ, പോൾ, എന്ന്, എങ്കിൽ, ഉടനെ, എന്തെന്നാൽ, പിന്നെ, അതിന്റെ ശേഷം—മുതലായവ ഘടകങ്ങളാകുന്നു.

## അഭ്യാസം 19.

താഴെപ്പറയുന്നവയിലെ ഘടകങ്ങൾ ഏതെല്ലാം?

൯. അസുരവംശ്യനെങ്കിലും ധൎമ്മിഷ്ഠനായിരുന്നതുകൊണ്ടു ഈ ചക്രവൎത്തിയെ ജയിച്ച് സ്വൎഗ്ഗലോകം വീണ്ടെടുക്കുവാൻ ദേവന്മാൎക്കു കഴിഞ്ഞില്ല. അതിനാൽ മഹാവിഷ്ണു വാമനനായി തിരുവോണത്തുന്നാൾ അവതരിച്ച് മഹാബലിയോടു നാടു കരസ്ഥമാക്കുവാൻ തീൎച്ചയാക്കി.

൰. "ഞരമ്പെല്ലെന്നിവ ചേൎത്തുവെച്ചു
പൊളിഞ്ഞ തോൽകൊണ്ടഥ മൂടിയിട്ടാൽ
ആളെന്ന പേരായതിനൊക്കുമെങ്കിൽ
ഒ'രാളു'താനാൎഗ്ഗളിതാംഗചേഷ്ടൻ."

മഹാകവി വള്ളത്തോൾ

## പാഠം 20.

"ഈ പ്രകരണം ആരംഭിച്ചതുമുതൽ അവസാനിക്കുന്നതുവരെയുള്ള പാഠങ്ങളിൽ കുറെ സൂത്രവാക്യങ്ങൾകൂടെ കുറിച്ചിട്ടുള്ളതു് ഓരോ സംജ്ഞകളെക്കുറിച്ചും വിദ്യാൎത്ഥികൾക്കു് അറിവുണ്ടാക്കുന്നതിനു വേണ്ടിയാകുന്നു."

ഈ വാക്യത്തിൽ കീഴ്‌വരയിട്ടിരിക്കുന്ന പദങ്ങൾ ഓരോ നാമങ്ങളോടു ചേൎന്നു നിന്നുകൊണ്ടു് മറ്റു പദങ്ങളെ സംബന്ധിപ്പിക്കുന്നു എന്നു കാണാം.

സൂത്രം ൮൨. ഒരു നാമത്തിൽ ചേൎന്നുനിന്നുകൊണ്ടു് അതിനെ മറെറാരു പദത്തോടു സംബന്ധിപ്പിക്കുന്ന പദത്തിനു് ഗതി എന്നു പറയപ്പെടുന്നു.

### അഭ്യാസം 20.

താഴെപ്പറയുന്ന വാക്യങ്ങളിൽ ആവശ്യപ്പെടുന്ന ഗതിയോ ഘടകമോ യഥോചിതം പ്രയോഗിക്കുക.

൧. അൎജ്ജുനനു് ഭഗവാൻ ഉപദേശിച്ച അദ്ധ്യാത്മജ്ഞാനത്തെ 'ഭഗവദ്ഗീത'—പറയുന്നു. ൨. മനസ്സും വേണം—ഈശ്വരഭക്തിയുണ്ടായിരിക്കണം ൩. അ

ന്യന്റെ കുററത്തെനാം എളുപ്പത്തിൽ കാണുന്നു.—നമ്മുടെ കുററത്തെ അറിയുന്നില്ല. ൯. പശുവിൻ പാലിനെ—ആട്ടിൻപാലിന് കൊഴുപ്പു കൂടുതലുണ്ട്. ൧൦. ചൈനാപാ രണ്ടും ബുധനാഴ്ച്ച—വെള്ളിയാഴ്ച്ച—ആണ്. ൧൧. കുഞ്ചൻനമ്പ്യാർ അറുപതാമത്തെ—അറുപത്തഞ്ചാമത്തെ—വയസ്സിലാണ് മരിച്ചത്. ൧൨. കസ്തൂരിക്ക് വളരെവിലയുണ്ട്—പൂതകമായിട്ടേ ലഭിക്കയുള്ളൂ.

## പാഠം 21.

“ഭൂതകാരുണ്യത്താൽ, ബാലവിദ്യാർത്ഥികൾക്കു വേണ്ടി, താൻ ചെറിയൊരു വ്യാകരണമുണ്ടാക്കി എന്ന് ഈ ഗ്രന്ഥകാരൻ വിനയപുരസ്സരം അഭിമാനിക്കുന്നു.”

ഈ വാക്യത്തിലുള്ള എല്ലാപദങ്ങളെയും ഇതേവരെ പഠിച്ചുള്ളപോലെ തരംതിരിച്ചു നോക്കാം.

൧. “ഭൂതകാരുണ്യത്താൽ”—നാമം, നപുംസകലിംഗം, ഏകവചനം, പ്രയോജികാവിഭക്തി; ഉണ്ടാക്കി എന്ന കൃതിയോടു സംബന്ധപ്പെട്ടുനില്ക്കുന്നു.

൨. ‘ബാലവിദ്യാർത്ഥികൾക്ക്’—നാമം, പുല്ലിംഗം, ബഹുവചനം, ഉദ്ദേശികാവിഭക്തി; ‘വേണ്ടി’ എന്ന ഗതിയോടു സംബന്ധപ്പെട്ടുനില്ക്കുന്നു.

൩. ‘വേണ്ടി’—ഗതി: ‘ബാലവിദ്യാർത്ഥികൾക്ക്’ എന്ന നാമത്തോടു ചേർന്നുനില്ക്കുന്നു.

൪. ‘താൻ’—സർവ്വനാമം, അലിംഗം, ഏകവചനം, നിർദ്ദേശികാവിഭക്തി; ഉണ്ടാക്കി എന്ന കൃതിയുടെ കർത്താ.

൫. ‘ചെറിയ’<br>
൬. ‘ഒരു’ }—‘വ്യാകരണം’ എന്ന കർമ്മത്തിന്റെ വിശേഷണങ്ങൾ.

൭. ‘വ്യാകരണം’—നാമം, നപുംസകലിംഗം, ഏകവചനം, നിർദ്ദേശികാവിഭക്തി; ‘ഉണ്ടാക്കി’ എന്ന

ക്രിയയുടെ കൎമ്മം.

൯. 'ഉണ്ടാക്കി'—സകൎമ്മകക്രിയ, ഭൂതകാലം; 'താൻ' എന്ന കൎത്താവോടു സംബന്ധപ്പെട്ടു നില്ക്കുന്ന ക്രിയ.

൰. 'എന്നു'—ഘടകം; 'താൻ ഉണ്ടാക്കി' എന്നും 'ഗ്രന്ഥകാരൻ അഭിമാനിക്കുന്നു' എന്നും ഉള്ള രണ്ടു വാക്യങ്ങളെ തമ്മിൽ ഘടിപ്പിക്കുന്നു.

൰൧. 'ഈ'—'ഗ്രന്ഥകാരൻ' എന്ന നാമത്തിന്റെ വിശേഷണം.

൰൨. 'ഗ്രന്ഥകാരൻ'—നാമം, പുല്ലിംഗം, ഏകവചനം, നിൎദ്ദേശികാവിഭക്തി; 'അഭിമാനിക്കുന്നു' എന്ന ക്രിയയുടെ കൎത്താവു്.

൰൩. 'വിനയപുരസ്സരം'—'അഭിമാനിക്കുന്നു' എന്ന ക്രിയയുടെ വിശേഷണം.

൰൪. 'അഭിമാനിക്കുന്നു'—അകൎമ്മകക്രിയ, വൎത്തമാനകാലം; 'ഗ്രന്ഥകാരൻ' എന്ന കൎത്താവിനോടു സംബന്ധപ്പെട്ടുനില്ക്കുന്ന പ്രധാനക്രിയ.

സൂത്രം. ൰൯. ഒരു വാക്യത്തിലുള്ള പദങ്ങളെ പ്രത്യേകം പ്രത്യേകം തരം തിരിച്ചു പറയുന്നതിന് "വ്യാകരിപ്പു" എന്നു പേരാകുന്നു.

സൂത്രം. ൨൰. ഒരു ഭാഷയെ തെററുകൂടാതെ പ്രയോഗിക്കുന്നതിനുള്ള വ്യവസ്ഥകളെ പ്രതിപാദിക്കുന്ന ശാസ്ത്രത്തിന് "വ്യാകരണം" എന്നു പേരാകുന്നു.



# രണ്ടാം പ്രകരണം.

## പാഠം 1.

### ഒരു പ്രസംഗം (ചിഹ്നനത്തെപ്പറ്റി).

അല്ലയോ കുഞ്ഞുങ്ങളേ! കയ്യെഴുത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരുകാര്യം "ചിഹ്നന"മാണ്. ഒരു "അങ്കുശം,, (കോമ) ഇടാത്തതുനിമിത്തം—ഹാ! കഷ്ടം!—ദയനീയമായ ഒരു കൊലപാതകത്തിനിടയായ സംഗതി നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. "ഫുൾസ്റ്റോപ്പ്" എന്നു പറയുന്ന "ബിന്ദു", നിങ്ങൾ സാധാരണയുപയോഗിക്കുന്ന പൂർണ്ണവിരാമ ചിഹ്നനമാണ്. എന്നാൽ, ചോദ്യചിഹ്നമായ "കാകു", "കൊട്ടേഷൻ" എന്ന് ഇംഗ്ലീഷിൽ പറയുന്ന "ഉദ്ധരണി", വിസ്മയത്തെയും മറ്റും സൂചിപ്പിക്കുന്ന "വിക്ഷേപണി" മുതലായ അപൂർവ്വം ചില ചിഹ്നനങ്ങളും നിങ്ങൾ അവശ്യം ഉപയോഗിക്കേണ്ടതാണ്. "വലയം" (ബ്രാക്കറ്റ്) നിങ്ങൾ പലേടത്തും പ്രയോഗിച്ചിരിക്കും: ഏതേതവസരങ്ങളിലാണ് അതുവേണ്ടതെന്ന് നിങ്ങൾ സൂക്ഷ്മമായ് ധരിച്ചിട്ടുണ്ടോ? കൂടുതൽ വിവരം നിങ്ങൾക്ക് മേൽക്ലാസ്സിൽ ചെന്നാൽ പഠിക്കാം. ഈ പ്രസംഗത്തെ,വേണ്ട ചിഹ്നനങ്ങൾ ഉപയോഗിച്ച് എഴുതുക; നോക്കട്ടെ.

## പാഠം 2.

### ചില ചിഹ്നനങ്ങൾ

| | | | |
|---|---|---|---|
| ബിന്ദു | . | വലയം | ( ) |
| അങ്കുശം | , | ഉദ്ധരണി | " " |
| രോധിനി | ; | ശൃംഖല | - |
| വിക്ഷേപണി | ! | രേഖ | — |
| കാകു | ? | ഭോരിക | :— |

ദ്വാരികാചിഹ്നം:- ഏതെങ്കിലും ഒന്നിനെസംബന്ധിച്ച്, മേൽപറവാൻഭാവിക്കുന്നു എന്നുകാണിക്കുന്നതിനും (വിവരണത്തിനും) മററും അതിന്റെ പിന്നാലെ ചേർക്കുന്ന അടയാളത്തിനാണ് ഈ പേർകൊടുത്തിരിക്കുന്നതു്.

മീത്തൽ:- "നാടുവിട്ടുനടന്നിട്ടു കാട്ടുപുക്കുവസിച്ചിതു." എന്നപദ്യഖണ്ഡത്തിലെ പദങ്ങളെ പിരിച്ചു് (നാടു്, വിട്ടു്, നടന്നിട്ടു്, കാടു്, പുക്കു്, വസിച്ചിതു എന്നിങ്ങനെ) എഴുതുമ്പോൾ മീത്തൽ ഉപയോഗിക്കേണ്ടിവരുന്നു.

വെടിയുണ്ടയിലെ "ഉണ്ട," ഊണുകഴിച്ചുഎന്നർത്ഥം വരുന്ന "ഉണ്ടു", മീത്തൽ കൂടെ ഉപയോഗിച്ചാലുള്ള "ഉണ്ടു്" എന്നീവാക്കുകളുടെ വ്യത്യാസംകാണുക. "മീത്തൽ" ചന്ദ്രക്കലപോലെ വളഞ്ഞതായതിനാൽ ചിലർ ഈ അടയാളത്തെത്തന്നെ "ചന്ദ്രക്കല" എന്നോ "പിറ" എന്നോ പറയുന്നുണ്ടു്.

## അഭ്യാസം.

താഴെഎഴുതിയിരിക്കുന്നവാക്യങ്ങളെ, ചിഹ്നങ്ങൾ ഉപയോഗിച്ചിരിക്കുന്നതിനെ സംബന്ധിച്ച്, വല്ല ഭേദഗതിയും ചെയ്വാനുണ്ടെങ്കിൽ ചെയ്ക. (ക) കതിരുള്ള മേൽ, വായിലും പല്ലുണ്ടു്. (ഖ) കുഞ്ഞേ! നിന്നെയല്ലേ ഞാൻ വിളിച്ചതു്, വരൂ. (ഗ) വചിക്കുന്നവൻ (പറയുന്നവൻ വക്താവും) ശ്രവിക്കുന്നവൻ (കേൾക്കുന്നവൻ ശ്രോതാവും) ആകുന്നു.



# മൂന്നാംപ്രകരണം.

## തെററുതിരുത്തൽ

### പാഠം 1.

ചില അബദ്ധങ്ങളെ ഇടത്തുവശത്തും അതിനുള്ള സ്വബദ്ധങ്ങളെ എതിരെ വലത്തുവശത്തും ആയിട്ട് താഴെ എഴുതിക്കാണിച്ചിരിക്കുന്നു.

| അബദ്ധം | തെററിന്റെ എണ്ണം | സ്വബദ്ധം |
|---|---|---|
| ഇങ്ങിനെ | 1 | ഇങ്ങനെ |
| ഔത്തിതർക്കം തർക്കിക്കയാണെങ്കിൽ | 5 | അനൗചിത്യതർക്കം പുറപ്പെടുവിക്കയാണെങ്കിൽ |
| എളുന്നം | 1 | എളുതാനും |
| പ്രവത്തികൾ | 2 | പ്രവൃത്തികൾ |
| മുടങ്ങുന്നതാണെ | 1 | മുടങ്ങുന്നതാണ് |
| ഒരു മയിസാനിപ്പുറം | 3 | ഒരു മൈലിനിപ്പുറം |
| പസിയ്ക്കുന്ന | 1 | വസിക്കുന്ന |
| മിസ്റ്റർ പരമീശ്വരൻപിള്ള അവർകൾ | 3 | മിസ്റ്റർ പരമേശ്വരൻപിള്ള (പരമേശ്വരൻപിള്ള അവർകൾ) |
| പക്ഷെയെങ്കിൽ | 1 | പക്ഷെ |
| പെട്ടന്ന് | 2 | പെട്ടെന്ന് |
| വന്ന്കേറും | 1 | വന്നുകയറും |

ആണ്ട് എന്നോ ൧൧൨൪—ാമാണ്ട് എന്നോ മതി. തീയതി എന്നതിനു ചിഹ്നം ൹ എന്നാണ്. അതിനാൽ ൹ എന്നെഴുതിയതും തെററ്.] ൩. കൊല്ലവർഷത്തോട് ൮൨൫ കൂട്ടിയാൽ ക്രിസ്ത്വാബ്ദം കിട്ടും. (ക്രിസ്ത്വബ്ദം എന്നാണുവേണ്ടതു്. മററുവിധത്തിലെഴുതുന്നതു് അബദ്ധം. ൪. പാണ്ഡുവിൻെറ പുത്രന്മാരെ പാണ്ഡവന്മാർ എന്നാണ് പറഞ്ഞുവരുന്നു. [.........പുത്രന്മാരെ പാണ്ഡവന്മാർ എന്നു പറഞ്ഞുവരുന്നു. [.........പുത്രന്മാരെ...എന്നാണ് പറഞ്ഞുവരുന്നതു്.] ൫. ൧൧൨൪ കുംഭം ഒന്നാം തീയതിമുതൽ തെക്കൻ ഡിവിഷൻ പേഷ്കാരായ ബ്രഹ്മശ്രീ ഉള്ളൂർ എസ്സ്. പരമേശ്വരയ്യരവർകളെ, ബട്ട്ളർ കമ്മിഷൻെറ സ്പെഷ്യലാഫീസരായി നിയമിക്കപ്പെട്ടിരുന്നു. [അവർകളെ എന്ന് പ്രതിഗ്രാഹികാവിഭക്തി പ്രയോഗിച്ച് പറഞ്ഞിരിക്കുന്ന സ്ഥിതിക്ക് "നിയമിച്ചിരുന്നു" എന്നാകൃതിയാകണം വേണ്ടതു്. കർമ്മത്തെ പ്രധാനമാക്കി പറകയാണെങ്കിൽ "........അവർകൾ ......നിയമിക്കപ്പെട്ടിരുന്നു." എന്നാവണം. "കുംഭം ഒന്നാംതീയതിമുതൽ" എന്നതിനെ 'ബട്ട്ളർ കമ്മിഷൻെറ സ്പെഷ്യലാഫീസരായി" എന്നതിൻെറ അടുത്തു മുമ്പോ പിമ്പോ ചേർക്കണം. അങ്ങനെയല്ലാതെ ഉപയോഗിച്ചതിനാൽ അർത്ഥവ്യത്യാസം വന്നിരിക്കുന്നു.)

൬. നൗകവിദ്യയിലത്യന്ത വിദഗ്ദ്ധന്മാർ പുരാതനർ ദേശാന്തരങ്ങളിൽപോയ് വാണിജ്യാരംഭത്തിപോൽ,

(വിദഗ്ദ്ധന്മാർ എന്നതിന് വിദഗ്ധന്മാർ എന്നെഴുതിയതു് അബദ്ധമാകുന്നു. പോയി എന്നാകൃതിക്കുപകരം "പോയ്" എന്ന് അവസാനത്തിൽ മീത്തൽ പ്രയോഗിച്ചതും തെററാണ്.)

**അഭ്യാസം.**

താഴെ എഴുതുന്ന വാചകങ്ങളിലൊ വാക്കുകളിലൊ ഉള്ള തെറ്റുകൾ തിരുത്തി എഴുതുക.

(൧) തുഞ്ചത്തെഴുത്തച്ഛൻ അദ്ധ്യാത്മരാമായണം എഴുതാൻ ആരംഭിച്ചത് [illegible]-ാമാണ്ട് മകരമാസം [illegible]-ാം തീയതിയാകുന്നു എന്നാണ് അറിയപ്പെടുന്നത്. (൨) ഇൻസ്പെക്ടർമാർ സമക്ഷം മുമ്പാകെ ബോധിപ്പിക്കുന്ന അപേക്ഷാഹർജി. (൩) യുധിഷ്ഠിരൻ, ഭീമൻ, അർജ്ജുനൻ, നകുലൻ സഹദേവൻ മുതലായ അഞ്ചുപേരെയും പഞ്ചപാണ്ഡവന്മാർ എന്നുപറയുന്നു. (൪) പുസ്തകം ശരിയല്ലായെന്ന് അപേക്ഷിക്കുന്നു. (൫) എന്റെ ഈ വീട് പുരാധീനമായുള്ളതാണ്. (൬) ഢിപ്പു ഈ ഢണ്ണിനകത്തു വരാൻ സാധിച്ചിട്ടില്ല. (൭) മനസ്സിലും ശരീരത്തിലും വ്യണമുണ്ടാകുന്നതിനുകാരണം അധികമായ് മനോവ്യഥമൂലമാണ്. (൮) ഒരു ശ്ലോകത്തിൽ ആദ്യത്തെപാതിക്ക് പൂർവാർദ്ധമെന്നും മറ്റേതിൽ ഉത്തരാർദ്ധവുമാകുന്നു. (൯) ഒരിക്കൽപറഞ്ഞാൽ മനസ്സിലാക്കുകയും, വ്യക്തിയായും വേഗത്തിലും എഴുതേണ്ടതും, ശാസ്ത്രജ്ഞാനമുണ്ടായിരിക്കുന്നതുമാണ് ഒരു ലേഖകന്റെ ലക്ഷണം.



# നാലാം പ്രകരണം.



## (എ) വർത്തമാനകാലത്തുകൾക്ക ചില ഗാത്രകൾ.

൧. ഒരു വിദ്യാർത്ഥി, ദൂരെ താമസിക്കുന്ന സ്വപിതാവിനയയ്ക്കുന്നത്. (തന്റെ പരീക്ഷക്കാര്യം.)

മങ്ങാട്,
25-8-1103.

പ്രിയപ്പെട്ട അച്ഛാ!

ഞാനും ഭവാനിയും പരീക്ഷയിൽ ജയിച്ചു. ഒന്നാമതായി പാസ്സായതു ഞാൻ തന്നെയെന്നു് ഹെഡ്മാസ്റ്റർ സാറവർകൾ പറഞ്ഞു "റിസൽട്ടു" ഇന്നലെ പറഞ്ഞതേയുള്ളു. പള്ളിക്കൂടം വെക്കേഷൻ തുടങ്ങി ഒരു വാരമായിട്ടും അവിടെ എഴുതി അയയ്ക്കാത്തതു് അതുകൊണ്ടാണു്.

അച്ഛൻ്റെയും ഗുരുനാഥൻ്റെയും ഉപദേശമനുസരിച്ചു് ഞങ്ങൾ പഠിത്തകാര്യത്തിൽ തന്നെ ശ്രദ്ധിച്ചിരുന്നു. സമയം വൃഥാ കളഞ്ഞില്ല. അതുകൊണ്ടുതന്നെയാണു ജയം കിട്ടിയതു്. വർഷാരംഭംമുതലേ പഠിത്തത്തിൽ ഒന്നും കുടിശ്ശിക വിടാതിരുന്നതിനാൽ പരീക്ഷ എളുപ്പമായിത്തന്നെ തോന്നി. ഞങ്ങൾക്കു സൗഖ്യംതന്നെ. വിശേഷം ഒന്നുമില്ല.

എന്നു്, പ്രിയപുത്രൻ,
ശങ്കരൻ.

രാജശ്രീ
കെ. രാമൻ പിള്ള അവർകൾ,
മംഗലത്തുവീട്ടു്,
ആറ്റൂർ,
തിരുവട്ടാർ A.O.,

ആർ. ശങ്കരൻ തമ്പി,
മങ്ങാട്ടു്, കൊല്ലം.

പ. ഒരു വിദ്യാർത്ഥി, ദൂരെ താമസിക്കുന്ന ഒരു സ്നേഹിതനെഴുതുന്നതു്. (വരുന്ന വെക്കേഷനെ, താൻ എങ്ങനെ നയിക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്നു്.)

ചിറയിൻകീഴ്,
13-8-1103.

മാന്യമിത്രമേ!

ഇവിടെ വർഷാവസാനപ്പരീക്ഷയെല്ലാം കഴിഞ്ഞു. ഈശ്വരകടാക്ഷത്താൽ ഞാൻ അതിൽ ജയിക്കുമെന്നുതന്നെ വിചാരിക്കുന്നു. ഈ ൨൮-ാം നം- യോടുകൂടി വെക്കേഷനാരംഭിക്കയാണല്ലോ. വെക്കേഷൻകാലത്തെ വൃഥാവ്യയം ചെയ്യാൻ ഞാനുദ്ദേശിക്കുന്നില്ല.

എന്റെ കൈയെഴുത്തു് വളരെ മോശമായിരിക്കുന്നു. ശ്രദ്ധിക്കുന്നപക്ഷം ഈ വെക്കേഷൻകാലംകൊണ്ടുതന്നെ കൈപ്പട നന്നാക്കാമെന്നാണ് ഗുരുനാഥൻ ഉപദേശിച്ചിരിക്കുന്നതു്. ഒരു വെക്കേഷൻ കാലം കൊണ്ടാണത്രെ അദ്ദേഹവും വിദ്യാർത്ഥിയായിരുന്നകാലത്തു് കൈയക്ഷരം നല്ല വടിവിലാക്കിത്തീർത്തതു്.

നാലാംപാഠപുസ്തകത്തിൽ "ശ്രീകൃഷ്ണൻ" എന്ന പാഠത്തെയാണു് ആദ്യമായെഴുതാൻ നിശ്ചയിച്ചിരിക്കുന്നതു്; തെറ്റുവരാതെയും നല്ലവടിവിലും ആയിരിക്കാൻ ശ്രമിക്കുന്നുണ്ടു്. താങ്കളും പരിശ്രമിക്കുമെന്നു വിശ്വസിക്കുന്നു. ജഗന്നിയന്താവു് നമ്മളെ അനുഗ്രഹിക്കട്ടെ.

എന്നു് സ്നേഹിതൻ,
കെ. ജനാർദ്ദനൻ.

ശ്രീമാൻ

എൻ. കൃഷ്ണപിള്ള അവർകൾ
C/O മ- രാ- രാ-
ടി. സി. കേശവപിള്ള അവർകൾ
നം. എൽ. സി.
കഴിത്തുറ

കെ. ജനാർദ്ദനൻ
ചിറയിൻകീഴ് സ്കൂൾ

൩. കുളച്ചൽ താമസിക്കുന്ന ഒരു വിദ്യാൎത്ഥി, മെക്കോട്ടസ്കൂളിൽ വിദ്യാൎത്ഥിയായിരിക്കുന്ന ഒരു സഹപാഠിക്കു് എഴുതി അയക്കുന്നതു്. (വിമാനം വന്ന എന്ന ഒരു വിശേഷസംഭവത്തെപ്പററി)

കുളച്ചൽ
17. 5. 103.

മാന്യസഹോദര,

ഇന്നലെ ഒരു വിശേഷസംഭവം നടന്നിരിക്കുന്നു. ലോകം ചുററിസഞ്ചരിക്കാൻ നിശ്ചയിച്ചു് പുറപ്പെട്ടിട്ടുള്ള ചില പാശ്ചാത്യന്മാർ വിമാനത്തിൽ കയറി എറണാകുളത്തുനിന്നു കൊല്ലംവഴി സിലോണിലേക്കു പോകുന്നു എന്നുള്ള ഒരു വാൎത്ത വൎത്തമാനപ്പത്രത്തിലുണ്ടായിരുന്നതു് താങ്കളും അറിഞ്ഞിരിക്കുമല്ലോ. ഇന്നലെ പകൽ ഉദ്ദേശം പത്തുമണിക്കു് നാലുവിമാനങ്ങൾ ഇതുവഴിപോയതു് ഞങ്ങളെല്ലാവരും കണ്ടു. താങ്കൾക്കു കാണാൻ തരപ്പെട്ടില്ലല്ലോ. നാലുവിമാനങ്ങളും സമുദ്രതീരത്തിനടുത്തു് നേരെ മുകളിൽകൂടെത്തന്നെയാണു് പോയതു്. ഭയങ്കരമായ ഒരൊച്ച മുഴക്കിക്കൊണ്ടിരുന്നതുകേട്ടു് സകലരും അമ്പരന്നു് പുറത്തിറങ്ങിനോക്കി. കടൽ പൊങ്ങിവരികയാണോ എന്നും ചിലർ ഭയപ്പെട്ടു. അവ ഒന്നിച്ചു പറന്നുപോകുന്ന മാതിരികണ്ടു. ഒന്നോ രണ്ടോ ആളേ ഓരോന്നിലും ഉണ്ടായിരുന്നുള്ളു. ഓരോന്നിൻെറയും അടിവശത്തു് തുടർച്ചയായ നമ്പരുകൾ എഴുതിയിരുന്നതും താഴെ നിന്നവൎക്കെല്ലാം കാണാമായിരുന്നു.

വിമാനത്തെ സംബന്ധിച്ചു് ചില കൂടുതൽ വിവരങ്ങൾ അറിവാനിടയായി. 'എയാർഷിപ്പ്' എന്നും "എയറോപ്ലേൻ" എന്നും വിമാനങ്ങൾ രണ്ടുതരത്തിലുണ്ടു്.. ൫൦ വത്സരങ്ങൾക്കുമുമ്പു് ആദ്യമായുണ്ടാക്കപ്പെട്ട "ബ

ലൂൺ" എന്നതിന്റെ ഒരു പരിണാമമാണത്രെ "എയർഷിപ്പ്." "എയറോപ്ലേൻ" എന്ന വിമാനങ്ങൾ ൧൦ വർഷങ്ങൾക്കുമുമ്പ് "വിൽബർറൈററ്" എന്നമഹാനാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതാണ്. ഈ വിമാനങ്ങളാണ് ഇപ്പോൾ ലണ്ടൻ, പാരീസ്, ബർളിൻ മുതലായ പ്രധാന പട്ടണങ്ങളിൽ പ്രചരിച്ചുകൊണ്ടിരിക്കുന്നത്. 'എയർഷിപ്പ്' ആദ്യമായുണ്ടാക്കിയതു് 'സെപ്പലിൻ' എന്ന ജൎമ്മൻ പ്രഭുവാകകൊണ്ടു് അവയെ 'സെപ്പലിൻ' എന്നും വിളിക്കുന്നു. ഇപ്പോൾ ഉള്ളവയിൽ ദൂരയാത്രയ്ക്കു ഉപയോഗപ്പെടുന്നത് 'എയാർഷി'പ്പാകുന്നു. ഇതിനു ഒരുമണിക്കൂറിൽ ൫൦ മൈൽ വരെ ശക്തിവേഗമുണ്ടുപോൽ.

താങ്കൾ ഇവിടെനിന്നുപോയിട്ട് ഇതേവരെയായി ഒരെഴുത്തും അയയ്ക്കാത്തതിൽ മനസ്താപിക്കുന്നു. ഇനിയെങ്കിലും അവിടെയുള്ള വിശേഷങ്ങൾ കാണിച്ച് ഒരു കത്തെഴുതുമെന്നു വിശ്വസിക്കുന്നു.

എന്ന്, സതീർത്ഥ്യൻ

കെ. ശങ്കരൻതമ്പി.

ബ്രഹ്മശ്രീ
വി. നാരായണയ്യർ അവർകൾ
നാലാംക്ലാസ്സ് വിദ്യാർത്ഥി
വി. എം. സ്കൂൾ
ചെങ്കോട്ട.

കെ. ശങ്കരൻതമ്പി
ശാസ്താങ്കര
കർച്ചൽ.

(൯)ഒരു വിദ്യാർത്ഥിനി തന്റെ ക്ലാസ്സ്ടീച്ചർക്ക് [അവധിക്കുള്ള അപേക്ഷ.]

മത്തിക്കോട്,
28—3—1103

ബഹുമാനപ്പെട്ട ഗുരുനാഥൻ ബോധിപ്പാൻ,

എനിക്കു് തലവേദനയും പനിയും നിമിത്തം സ്കൂളിൽ ഹാജരാവാൻ നിവൃത്തിയില്ല. അതുകൊണ്ടു് ഇന്നും നാളെയും രണ്ടുദിവസത്തേക്കു് ഒഴിവായി അവധി തരുവാറാകണമെന്നു് താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു.

എന്നു് വിനീതയായ

എം. സി. പത്മാവതിഅമ്മ
കരണിവീട്,

മ—രാ—രാ—ശ്രീ
ഹെഡ്മാസ്റ്റർ അവർകൾ
മിടാലം പ്രൈമറിസ്കൂൾ
(കൈവഴി)

[ബി] ഹർജികൾ.

(എ). ഒരു കുട്ടിയുടെ രക്ഷാകർത്താവു്. സ്കൂൾഹെഡ്മാസ്റ്റർക്കു് (ട്രാൻസ്ഫർ സർട്ടിഫിക്കേറ്റിനു് അപേക്ഷിക്കുന്നതു്.)

നല്ലൂർ പ്രൈമറിസ്കൂൾ.
ഹെഡ്മാസ്റ്റർ അവർകൾക്കു്,

ട്രാൻസ്ഫർ സർട്ടിഫിക്കേറ്റിനുള്ള അപേക്ഷ.

എന്റെ മകനും, ആ സ്കൂൾ നാലാംക്ലാസ്സിൽ നിന്നു് കഴിഞ്ഞ വർഷാവസാനപ്പരീക്ഷയിൽ ജയിച്ചവനും ആയ എൻ. രാമകൃഷ്ണപിള്ള എന്ന വിദ്യാർത്ഥിയെ വിളവംകോട് പി. എം. സ്കൂൾ അഞ്ചാംക്ലാസ്സിൽ ചേ

ർക്കാണിയിരിക്കുന്നതിനാൽ ആ കുട്ടിയുടെ ട്രാൻസ്ഫർ സർട്ടിഫിക്കററ് കിട്ടണമെന്ന് അപേക്ഷിക്കുന്നു.

നല്ലൂർ. } എസ്. നാരായണപിള്ള (ഒപ്പ്)
൨-൧൦-൧൧൦൮ } പുത്തൻവീട്, നല്ലൂർ.

(൨). ഒരു വിദ്യാർത്ഥിനിയെ വീണ്ടും ക്ലാസ്സിൽ ചേർക്കാൻ രക്ഷാകർത്താവ്, സ്കൂളിന്റെ മേലധികാരിക്ക്.

രാജമാന്യരാജശ്രീ നാലാം ഡിസ്ട്രിക്ട് ഗറൽസ്കൂൾ അസിസ്റ്റൻറ് ഇൻസ്പെക്ടെസ്സ് അവർകൾ സമക്ഷം. തിരുവല്ലാതാലൂക്കിൽ അയിരൂർദേശത്ത് ഇടപ്പാവൂർ മുറിയിൽ കയവേലിൽ വീട്ടിൽ സി. വേലുപ്പിള്ള ബോധിപ്പിക്കുന്ന ഹർജി.

എന്റെ ഭാഗിനേയി സീ. ഭാഗീരഥിഅമ്മ എന്ന കുട്ടി അയിരൂർ വി.എം. ഗറൽസ്കൂളിൽ നാലാം ക്ലാസ്സിൽ പഠിച്ചിരുന്നു. രണ്ടുമാസം തുടരെ ഈ കുട്ടി 'ടൈഫോയിഡ്' ജ്വരമായിക്കിടന്നിരുന്നതിനാൽ അവൾക്ക് സ്കൂളിൽ പോകാൻ തരപ്പെട്ടില്ല. വിവരം സ്കൂളിൽ അറിയിക്കുന്നതിനും ഇടയായില്ല. അതിനാൽ സ്കൂളിൽ നിന്ന് അവളുടെ പേർ നീക്കംചെയ്തിരിക്കയാണ്.

ഈ കുട്ടിയെ പ്രസ്തുതപാഠശാലയിൽ വീണ്ടും ചേർക്കുന്നതിന് ദയവായ് അനുവാദമുണ്ടാവാറാകണമെന്ന് സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

അയിരൂർ. } സി. വേലുപ്പിള്ള [ഒപ്പ്]
൧൧൦൮ ചിങ്ങം ൨-ാം൹ }

—:o:—

# അഞ്ചാം പ്രകരണം.

## വിവരണം.

ഒരു ചെടിയുടെയോ ജന്തുവിന്റെയോ വിവരണം എന്നതു് ആ ചെടിയെയോ ജന്തുവിനെയോ സംബന്ധിച്ചുള്ള സംഗതികളെ വിവരിക്കുന്നതാകുന്നു. (ക) വിവരണങ്ങൾ ചെറിയചെറിയ വാക്യങ്ങളിലായിരിക്കണം. [ഖ] ഒരടുക്ക്, അല്ലെങ്കിൽ ഒരു രീതി ഉണ്ടായിരിക്കണം (ഗ) ഒരു സംഗതിയുടെ ഒരംശത്തെപ്പററി എഴുതുകയാണെങ്കിൽ ആ അംശത്തെ സംബന്ധിച്ചുള്ളതു മുഴുവനും ഒരു ഖണ്ഡിക (Para) യിലാക്കണം. അപ്രകാരം ഓരോ അംശങ്ങളെയും പ്രത്യേകം പ്രത്യേകം ഖണ്ഡികകളാക്കി എഴുതേണ്ടതാണ്. ഈ പ്രകരണത്തിൽ തന്നെ ഖണ്ഡികകളായി തിരിച്ചിരിക്കുന്നതിന്റെ ഔചിത്യവും ശ്രദ്ധിക്കുക. വിവരണത്തിന് ഓരോ മാതൃക ഇവിടെ കാണിക്കാം.

## 1. കുതിര.

കുതിര കാഴ്ചയ്ക്കു ഭംഗിയുള്ള ഒരു മൃഗമാകുന്നു. അതിന് വളരെ ബലമുണ്ട്. കുതിരകളിൽ പൊക്കം കുറഞ്ഞവയെ "മട്ടം" എന്നുപറയുന്നു. പൊക്കംകൂടിയ ജാതിയുമുണ്ട്.

വലിയ കുതിരകൾക്ക് ആറേഴടിയിൽ കൂടുതൽ പൊക്കവും അത്രയും നീളവും കാണാം. അതിന്റെ മുഖം നീണ്ടിരിക്കുന്നു. അതിന്റെ കണ്ണിന് ഇരുട്ടത്തും ഒരുവിധം കാഴ്ചയുണ്ട്. മൂക്ക് വളരെ വലുതാണ്. പല്ല് പശുവിന്റേതുപോലെയല്ല. കുതിരയ്ക്കു്, മേൽവായിലും പല്ലുണ്ട്. അതിനു കൊമ്പില്ല. ചെവി നിവിർന്നു നില്ക്കുന്നു. കുതിരയുടെ കഴുത്തിനു മേൽഭാഗത്തു് നീണ്ടരോമമുണ്ട്. അ

തിന് കഞ്ചുരോമം (പിടരിരോമം) എന്നു പേർ പറയും. വാൽ, പശുവിൻെറതിനോളം നീണ്ടതല്ല, വാൽ മുഴുവനും നീണ്ടമുടിയാണുതാനും. കാളകളെക്കാൾ ഭാരത്തെ വഹിക്കത്തക്ക ശക്തിയുമുണ്ട്. ഒററക്കുളമ്പേ ഉള്ളൂ.

കുതിര ഇണങ്ങുന്നതും യജമാനനെ സ്നേഹിക്കുന്നതും ആകുന്നു. മുതിര (കാണം), പുല്ല് എന്നിവയാണ് അതിൻെറ പ്രധാനമായ ആഹാരങ്ങൾ.

കുതിരയെ വണ്ടിയിൽ കെട്ടാനുപയോഗിക്കുന്നു. കുതിരയുടെ കടവായിൽ ഒരു ഇരിമ്പിട്ട് അതിൻെറ രണ്ടറവും രണ്ടുതോൽവാറിൽ ബന്ധിച്ച്, ആ കടിഞ്ഞാൺ പിടിച്ച് കുതിരയെ നയിക്കുന്നു. കാലിൽ ലാടം തറയ്ക്കുന്നു. കുതിരയുടെ പുറത്തുകയറിയും ചിലർ സവാരി ചെയ്യുന്നുണ്ട്. അശ്വസൈന്യങ്ങൾ, പുറത്തുകയറി യുദ്ധംചെയ്യാൻ, കുതിരയെ ഉപയോഗിക്കുന്നു. ഇംഗ്ലണ്ടുമുതലായ ദേശങ്ങളിൽ നിലം ഉഴാനും കുതിരയെ ഉപയോഗിക്കുന്നുണ്ട്. [ഗദ്യസഹായിക.]

(അഭ്യാസം—പശുവിനെയോ പട്ടിയെയോ കുറിച്ച്.)

## 2. പുളിമരം.

പുളിമരം കണ്ടിട്ടില്ലാത്തവർ നമ്മുടെ നാട്ടിലുണ്ടായിരിക്കയില്ല. മലമ്പനി മുതലായ രോഗങ്ങൾക്ക് ഈ വൃക്ഷം പ്രത്യൗഷധമാണ് എന്നു പറയപ്പെടുന്നു.

ഇതിൻെറ തടി വളരെ ഉറപ്പും ബലവും ഉള്ളതാണ്. വണ്ടിച്ചക്രത്തിനും, കൊട്ടുതടി ഉലക്ക മുതലായ ഉപകരണങ്ങൾക്കും, പുളിയുടെ കാതൽ ഉപയോഗിക്കുന്നു. വിറകിനും വളരെ നല്ലതാണ്. വലിയ ചൂടുവേണ്ടിവരുന്നവെങ്കിൽ പുളിവിറകാണുത്തമം. കരിമരുന്നുണ്ടാക്കാൻ പുളിവിറകു ചുട്ടുണ്ടാക്കുന്ന കരിയാണേറ്റവും നന്ന്.

ഇലയും, മരത്തിന്റെ തൊലി (പട്ട)യും മരുന്നിനു പയോഗിക്കാറുണ്ടു്. നീലച്ഛായം പിടിപ്പിക്കുന്നതിനു പുളിയിലയുടെ ചാറുകൂടെ ചേർക്കുന്നു.

കായ് (പുളി) മൂന്നുതരത്തിലുണ്ടു്, ൧. പുളിസപ്രധാനമായതു്. ൨. തേൻപുളി. ൩. ചെമ്പരത്തിപ്പുളി. മൂന്നാം തരത്തിൽ പറഞ്ഞ പുളിം പഴം നല്ല ചുവപ്പുനിറത്തിലിരിക്കും. അതിനു കൂടുതൽ വിലയുണ്ടു്. വടക്കെ ഇൻഡ്യയിൽ കാൺപൂർ മുതലായ പ്രദേശങ്ങളിൽ അത്തരം പുളി ധാരാളമുണ്ടു്. തേൻപുളി, കൂട്ടുവാൻ [കറി] ഉണ്ടാക്കുന്നതിനു അത്രനന്നല്ല. പുളിയുടെ കുരുവിനെക്കാറും പ്രയോജനമുള്ളതു് അതിന്റെ മാതളമാണു്. കറിക്കുമാത്രമല്ല ഉപയോഗം. സർബത്തു്, സിറപ്പ് മുതലായ പാനീയ പദാർത്ഥങ്ങൾക്കും കൊള്ളാം. ഒരു നല്ലമരത്തിൽ നിന്നു ശരാശരി ൩൦൦ റാത്തൽ കായ് കിട്ടും. "ടാർട്ടാറിക് ആസിഡ്" എന്നുപറയുന്ന അമ്ലം പുളിയിൽ നിന്നുണ്ടാക്കാവുന്നതാണ്. അസ്ഥി ശുദ്ധിചെയ്യുകയോടും ഭക്ഷിക്കുന്ന കീടത്തിൽനിന്നും ഒരുമാതിരി ദ്രവ്യമുണ്ടാക്കാം.

പുളിങ്കുരു, ഭാരം വലിക്കുന്ന വണ്ടിക്കാളകൾക്കു് നല്ല ഭക്ഷണപദാർത്ഥമാണ്. ചിലയിടങ്ങളിൽ പാവപ്പെട്ട ആളുകൾ ഭക്ഷണത്തിനുപയോഗിക്കുന്നു. ചിലമരുന്നുകൾക്കും നല്ലതാണ്. പച്ചകുരു അരച്ചു പശയുണ്ടാക്കുന്നു. മനുഷ്യരുടെ ശരീരത്തിലുണ്ടാകുന്ന പരുവിനും മറ്റും പോൾട്ടീസ്സായുപയോഗിക്കയും ചെയ്യാം. തൊലി, ദഹിപ്പിച്ചു് ക്ഷാരമെടുത്തു് ചിലമരുന്നുകൾക്കു ഉപയോഗപ്പെടുത്തുന്നുണ്ടു്.

ഇങ്ങനെ പുളിവൃക്ഷം പലപ്രകാരത്തിൽ വില പിടിച്ചു ഒന്നാകുന്നു.

[അഭ്യാസം—തെങ്ങിനെയോ മാവിനെയോ കുറിച്ചു്.]

# 3. വാഴ

വെയിലും മഴയും ധാരാളമുള്ള സ്ഥലത്ത് വാഴ നല്ലപോലെയുണ്ടാകും. നീലഗിരി പർവതത്തിന്റെ തടങ്ങളിൽ ഏഴായിരം അടി ഉയരംവരെയുള്ള പ്രദേശങ്ങളിൽ ഇതു നല്ലവണ്ണം തഴച്ചുവളരുന്നു. വാഴകളെല്ലാം ചീനഭാഗങ്ങളിൽ നിന്നുകൊണ്ടുവന്നതായിരിക്കണം.

വാഴകൾ പത്തുപന്ത്രണ്ടു തരമുണ്ട്. ചിലത് ൧൨-൧൫ അടി പൊക്കംവരെ വളരുന്നു. ചൈനാവാഴ, ചൈനാക്കാരെപ്പോലെ പൊക്കം കുറഞ്ഞവയാണ്; അത് നാലോ അഞ്ചോ അടിയിൽ കൂടുകയില്ല. പാളയൻകോടൻ, പടറ്റി (കാളി), പൂവൻ, ഞാലി, കണ്ണൻ, ഏത്തൻ (നേന്ത്രൻ), കഴിവാഴ (മൊറീസ്) എന്നിവയാണ് കൃഷിയിൽ ആദായകരം.

പഴം ശരീരത്തിലുള്ള ദുർമേദസ്സുകളെ നശിപ്പിക്കുന്നു; രക്തത്തെ ശുദ്ധീകരിക്കും; ആമാശയത്തെ ഉത്തേജിതപ്പെടുത്തും, രുചിയെ വർദ്ധിപ്പിക്കും, ദന്തങ്ങളെ പരിരക്ഷിക്കും; ദഹനത്തെ സഹായിക്കും.

ദേഹത്തെ പോഷിപ്പിക്കാൻ വളരെ ശക്തിയുള്ള ഒരു സാധനമാണ് നേന്ത്രക്കായ്. ഇതിനെ പൊരിച്ചും പുഴുങ്ങിയും വറുത്തും വരട്ടിയും ചുട്ടും ഉണക്കിയും പലതരത്തിൽ പാകംചെയ്തു ഭക്ഷിക്കാം. പൂവൻ പഴവും കദളിപ്പഴവും ക്ഷേത്രങ്ങളിൽ വഴിപാടുകൾക്കുപയോഗിച്ചുവരുന്നു. (പൂവൻ പഴം ചെറുനാരങ്ങാനീരിൽ ഞെരടി യോജിപ്പിച്ച് തേങ്ങാപ്പാൽ ചേർത്തിളക്കി ഒരു പുതിയതരം പായസമുണ്ടാക്കാം.) കണ്ണൻപഴം വയറ്റിനു സുഖകരമാണ്. പഴങ്ങളിൽ വിശേഷവും സ്വാദും തേൻകദളി, ചിങ്ങൻ, ഞാലിപ്പൂവൻ, ഈ മൂന്നിനങ്ങൾക്കാണ്. പേയൻ, കപ്പ, ഇവ തണുപ്പുള്ളതാകുന്നു. ബ്രസീലിൽ, "ഗിൻഡി"

എന്നാൽ ഈതരം പഴമുള്ളതു് ചെറുതാണെങ്കിലും സ്വാദുകരമാണു്.

വാഴയില ഊണുകഴിക്കുന്നതിനും സാമാനങ്ങൾ പൊതിയുന്നതിനും ഉപയോഗിക്കുന്നു. വാഴയുടെ അകത്തുള്ള കാമ്പിന് പിണ്ടി (തട) എന്നു പറയുന്നു. കല്ലു്, തലമുടി മുതലായ ദഹിക്കാത്ത സാധനങ്ങളെക്കൂടി ദഹിപ്പിക്കുന്നതിനു ശക്തി വാഴത്തടയ്ക്കുള്ളതുകൊണ്ടു് മാസം രണ്ടുമൂന്നുതവണയിൽ കുറയാതെ അതു കറിവച്ചുപയോഗിക്കേണ്ടതാണു്. വാഴച്ചുണ്ടു് (പൂവു്) പൊടിതൂവൽ വെയ്ക്കുന്നതിനു ഉപയോഗപ്പെടുത്തുന്നു. വാഴക്കറ പശയ്ക്കുപകരം ഉപയോഗപ്പെടുത്താറുണ്ടു്. വെളുത്തേടന്മാർ വസ്ത്രങ്ങൾക്കു് അടയാളമിടുന്നതിനു വാഴക്കറ ഉപയോഗിക്കും. ഉത്സവങ്ങൾക്കു് കെട്ടിടത്തിൽ മുൻവശത്തു് കുലവാഴകൾ അലങ്കാരത്തിനായി നിറുത്തുക പതിവാണു്. നാരു പാകപ്പെടുത്തിയെടുത്താൽ പട്ടുപോലെയിരിക്കും. ഈ നാരുകൊണ്ടു് ഒരുതരം നേർമ്മയായ വസ്ത്രങ്ങൾ നെയ്യപ്പെടുന്നു. വലകൾ കെട്ടുന്നതിനും കപ്പൽ ചരടുകൾക്കും വാഴനാരുപയോഗിക്കാം. കടലാസ്സുണ്ടാക്കുന്നതിനും കൊള്ളാം.

വാഴയിൽനിന്നു് വിശേഷരീതിയിലുള്ള മദ്യങ്ങൾ എടുക്കാം. പാമ്പുകടിച്ചുണ്ടാകുന്ന വിഷം മാറുന്നതിനു് വാഴച്ചാറു് ഒരു നല്ല മരുന്നാണു്. ഇപ്രകാരം വാഴ വളരെ ഉപയോഗമുള്ള ഒരു ചെടിയാകുന്നു.

അഭ്യാസം.

(മുന്തിരിച്ചെടിയേയോ മുല്ലവള്ളിയേയോ കുറിച്ചു്.)

## 4. കളിമൺ.

കളിമണ്ണുകൊണ്ടു് പലവിധത്തിലും ഉപകാരങ്ങളുണ്ടു്. ചട്ടി, പാന, കലം, മഷിക്കുപ്പി, ഭരണി, മുതലായവ

ഉണ്ടാക്കാം. തറപാകുന്നതിനും പുരമേയുന്നതിനും ഉള്ള ഓട് ഇതു കൊണ്ടുണ്ടാകുന്നു. "കരനേത്രപരിശീലന" ത്തിന്നു പലേ സാമാനങ്ങളും മാതൃകകളുമുണ്ടാക്കാറുണ്ട്.

കളിമണ്ണ് ദേഹത്തു പുരണ്ടാൽ ത്വഗ്രോഗം മാറുന്നതാണ്. തലവേദന മാറുന്നതിനുള്ള ദിവ്യഔഷധമാകുന്നു. വലിയവിഷക്കടിയേററാൽ മണ്ണുരുണ്ട് കഴുത്തിനു കീഴ്‌വശം അതിനടിയിൽ ഒരു മണിക്കൂർനേരം ഇട്ടു കൊണ്ടിരിക്കയാണെങ്കിൽ ക്രമേണ വിഷം താഴെയിറങ്ങും. വലിയമുറിവുകൾ, തിളപ്പോളകൾ, വ്രണങ്ങൾ, മുതലായവയ്ക്ക് ചെളി കുഴച്ച് പുരട്ടുന്നതുകൊണ്ട് നിശ്ശേഷം സുഖപ്പെട്ടിട്ടുണ്ട്. ചെളികുഴച്ച് സർവാംഗം പൂശി വെയിലത്തു നിന്നു സ്നാനമെടുക്കാം. പുതുതായി മഴപെയ്യുമ്പോൾ കാട്ടാനകൾ, കുഴഞ്ഞ മണ്ണുവാരി ദേഹത്തിടുന്നു. പിന്നീട് ആററിൽപോയി സ്നാനം ചെയ്യുന്നു.

മണ്ണ് ഭക്ഷണത്തിനും ചിലർ ഉപയോഗിക്കാറുണ്ട്. ഹിമവാൻ പർവതത്തിന്റെ ചെറുമലകളിൽ പാർക്കുന്ന ചിലർ ഒരുവക പച്ചനിറമുള്ള കളിമണ്ണ് മുറുക്കുവാൻ ഉപയോഗിക്കുന്നു. അതിന് തൊണ്ടവീക്കം മുതലായ കണ്ഠരോഗങ്ങളെ നശിപ്പിക്കാൻ ശക്തിയുണ്ടെന്നു വിചാരിച്ചുവരുന്നു. തെക്കെ അമേരിക്കയിൽ "ബൊളീവിയ" രാജ്യത്തെ ഉന്നതപ്രദേശങ്ങളിലുള്ള ഇന്ത്യക്കാർ കളിമണ്ണു കൊണ്ട് ഒരു വക കറിയുണ്ടാക്കുകയും, അതു ഉരുളക്കിഴങ്ങുകൂട്ടി ഭക്ഷിക്കയും ചെയ്യുന്നുണ്ട്. വടക്കെ ജപ്പാനിലെ ആദിമനിവാസികൾ ചോററിലും, ഭക്ഷണത്തിനുപയോഗപ്പെടുത്തിവരുന്ന ഇലക്കറികളിലും കളിമണ്ണ് ചേർക്കുന്നതാണ്. സർഡീനിയ, സിറിയ, എന്നീരാജ്യങ്ങളിൽ മററു ഭക്ഷണസാധനങ്ങളോടൊന്നിച്ച് കളിമണ്ണുകൊണ്ടുള്ള അപ്പങ്ങളും വില്പാൻ വച്ചിരിക്കുന്നതായ് കാണാം.

കളിമണ്ണും നിസ്സാരമായ മണ്ണല്ല.

അഭ്യാസം.

പുസ്തകത്തെയോ ബ്ലാക്ക് ബോർഡിനെയോ കുറിച്ച്.

## 5. കർപ്പൂരകൃഷി.

ഇത് ഏററവും ആദായപ്രദമായ ഒരു കാർഷികവ്യവസായമാകുന്നു. പുതുതായി ഇൻഡ്യയിൽ കൃഷി ചെയ്യപ്പെടുന്നതാണ്. ഫൊർമോസാ, ജപ്പാൻ മുതലായ രാജ്യങ്ങളിൽ ഈ കൃഷി ഇപ്പോഴും നടപ്പിലിരിക്കുന്നു. കർപ്പൂരം മിക്കവാറും ജപ്പാൻ ഗവൺമെൻറിൻെറ ധനമായിട്ടാണിരിക്കുന്നതു്. കർപ്പൂരകൃഷിയും അതിൻെറ വ്യവസായവും നമ്മുടെ കൃഷീവലന്മാർക്കു വലിയ ലാഭത്തെ തരും. കർപ്പൂരമരം ഏകദേശം ഇരുനൂറടി ഉയരംവരെ, ഫർമോസാദ്വീപിലെ പർവ്വതച്ചരിവുകളിൽ വളരും. തടിക്ക് മൂന്നടിവരെ വണ്ണമുണ്ടായിരിക്കും. ജപ്പാനിലും, ചീനയിലും വീട്ടുസാമാനങ്ങളെല്ലാം ഈ തടികൊണ്ടാണ് സാധാരണ നിർമ്മിച്ചുവരുന്നതു്. മണൽഭൂമിയും ധാരാളം വർഷവും ഈ വൃക്ഷത്തിൻെറ വളർച്ചയ്ക്കു് അത്യന്താപേക്ഷിതമാണ്. തിരുവിതാംകൂറിൽ കിഴക്കൻ മലഞ്ചരിവുകളിൽ ഈ മരം നന്നായ് വളരും. കർപ്പൂരം പാകം ചെയ്തെടുക്കുന്നതിനു വളരെ എളുപ്പമാകുന്നു. അതുകൊണ്ടു് ഇതു് ക്ഷണത്തിൽ, കുടിൽ വ്യവസായമായ് നടപ്പിൽ വരുത്താവുന്നതാണ്.

അഭ്യാസം.

(നെൽകൃഷിയെയോ മരച്ചീനികൃഷിയെയോ കുറിച്ച്.)

## 6. സോപ്പുവ്യവസായം.

തിരുവിതാംകൂറിൽ ലാഭകരമായ് നടത്തപ്പെടാവുന്ന എത്രയോ വ്യവസായങ്ങളുണ്ട്. അതിലൊന്നാണ് സോപ്പുവ്യവസായം. എല്ലാവ്യവസായങ്ങൾക്കും പ്രധാന

മായ് രണ്ടു സംഗതികളാണാവശ്യം; ഒന്നാമത്ത് സാധനം നിർമ്മിക്കുക; രണ്ടാമത്ത് അവയെ കച്ചവടം ചെയ്യുക.

സോപ്പുണ്ടാക്കുന്നതിന്നുവേണ്ട വിശേഷാലുപകരണങ്ങൾ വെളിച്ചെണ്ണ, കൊഴുപ്പ്, സോഡാ ഇവയാകുന്നു. ഇൻഡ്യൻ വ്യാപാരശാലകളിൽ സോപ്പുകൊണ്ടുവരുന്നതിന് ശീമക്കാരന് എന്തുചെലവാകുമോ, അതിൽ വളരെ കുറവുള്ള ചെലവിന്നു സോപ്പ് നമുക്കിവിടെ ഉണ്ടാക്കാൻ കഴിയും. ഇൻഡ്യയിലുള്ള സോപ്പുവ്യവസായ ശാലകളിൽ ഉണ്ടാക്കുന്ന സോപ്പ് ഇവിടെ മതിയാകാതെവരുമ്പോൾ, അതുകൊണ്ടാണ് പരദേശങ്ങളിൽ നിന്നും ഇറക്കുമതിചെയ്യുന്നത്. കച്ചവടത്തിലും നഷ്ടമുണ്ടാകുന്നതല്ലെന്ന് ഇതു തെളിയിക്കുന്നു. സോപ്പുവ്യവസായത്തെ കുറിച്ച് വ്യവസായഡിപ്പാർട്ടുമെൻറിൽ നിന്ന് അന്വേഷണങ്ങൾ നടത്തിയിട്ടുണ്ട്. അതിന്റെ ഫലമായിട്ടാണ് "തിരുവിതാംകൂർ സോപ്പുകമ്പനി" രജിസ്റ്റർ ചെയ്യാനിടയായിട്ടുള്ളത്. ഈ കമ്പനിയിൽ നിന്നു പലവിധത്തിലുള്ള സോപ്പുണ്ടാക്കി കച്ചവടം ചെയ്തുവരുന്നു.

അഭ്യാസം [നെയ്ത്തിനേയോ കച്ചവടത്തേയോ കുറിച്ച്]

## 7. നച്ചെലി.

തമിഴിൽ "സുന്ദരി" എന്നും പറയാറുള്ള നച്ചെലിയെപ്പററി, സരസഗ്രന്ഥകാരൻ മിസ്റ്റർ കെ. സുകുമാരൻ ബി. എ. എഴുതീട്ടുള്ള ഭാഗം വായനക്കാർക്ക് രസകരമായിരിക്കുമെന്നു വിചാരിച്ച് ഇവിടെ പകർത്തുന്നു.

വലിപ്പംകൊണ്ട് ചെറിയവനാണെങ്കിലും ഉപദ്രവംകൊണ്ട് വലിയവനാണ്, നച്ചെലി. കാഴ്ചയിൽ സന്തോഷമുണ്ടാക്കുന്നതു മുതിർന്നവരെക്കാൾ കുട്ടികളാണെന്ന പ്രമാണം ഇവന്റെ കാര്യത്തിലും കളവായിതീർന്നിട്ടില്ല. ഇവനെ കാണുന്നേരം ആർക്കും ഇവനോടു സ്നേഹം

ജനിച്ചു പോകുമെങ്കിലും, ഇവന്റെ പ്രവൃത്തി കാണുമ്പോൾ ന്യായം തള്ളിക്കൊണ്ടുപോകും. വീടുകളിൽ ഓരോ മടകൾ കഴിച്ചിട്ടാണ് ഈ മടയൻ പാക്കുന്നതു്. മടകളിൽ വെള്ളം പകൎന്നാൽ പേടിച്ചുവിറയ്ക്കും. മടകൾ മാത്രമേ ഇവൻ മാളങ്ങളായി സ്വീകരിക്കാറുള്ളു എന്നുവിചാരിക്കരുതു്. ഓറഞ്ചാണികൾ നീലഗിരിയിൽ പോകുമ്പോലെ, ഇവന്റെ ഭാൎയ്യ പ്രസവിക്കാൻ പോകുന്നതു്, മേശയുടെ വലിപ്പിലും കടലാസു കൂട്ടയിലും മറ്റുമാണ്. ആശ്ചൎയ്യം പറഞ്ഞതെന്താണെങ്കിൽ അവിടെയുള്ള രസീതുകളും ആധാരങ്ങളും ചെറിയ കഷണങ്ങളാക്കി ഇവൾ തന്റെ ഭാവി സന്താനങ്ങൾക്ക മുട്ടകളായ മെത്തകൾ ഉണ്ടാക്കിവെയ്ക്കും. ഉത്തമസ്ഥനായ മനുഷ്യൻ കാൎയ്യം കണ്ടറിയും മുമ്പെ ഇവൾ പ്രസവവും കഴിഞ്ഞു് ഇരുപത്തെട്ടും കഴിച്ച്, കുട്ടികൊണ്ടുപോവാൻ വന്ന ഭൎത്താവിനോടൊന്നിച്ച്, സന്താനസമന്വിതം പോയികഴിഞ്ഞിരിക്കും. ഇക്കൂട്ടൎക്കും ചീനക്കാൎക്കെന്നപോലെ ഉന്നാതെ തിന്നുകൂട്ട എന്നില്ല. ചെരുപ്പിന്റെ തോൽ ഇവർ ഒരുതരം ഉണക്കമാംസമായിട്ടാണ് കരുതിപ്പോരുന്നതു്. തുണി കണ്ടെടുത്തു ബാക്കിവെക്കയില്ല. ശേഷമുള്ളവരെന്നപോലെ, ഇവൎക്കും തുണിക്ഷാമമേറിയ കാലങ്ങളിൽകൂടി ഫാഷ—നോടാണ് വാത്സല്യം വായ്ക്കുന്നതു്. പുസ്തകമാണെങ്കിൽ, അതിന്റെ ഉദരഭാഗം പശയുടെ ഇരിപ്പിടമാണെന്നറിഞ്ഞിട്ടോ തോന്നുംപ്രകാരം, ഒററം തുടങ്ങി മററങ്ങോളംവരെ, ഇടവും വലവും നടുവും ഒരുപോലെ കടിച്ചു കാൎന്നിട്ടുണ്ടായിരിക്കും. ആ പുസ്തകത്തെ പിന്നെ, കുഷ്ഠരോഗിയെ എന്നപോലെ വൎജ്ജിക്കയല്ലാതെ നിവൃത്തിയില്ല. വെററില ചവച്ചുതുപ്പുംപോലെ കടലാസ്സ് ചവച്ചുതുപ്പാൻ ഇവനു വലിയതാൽപൎയ്യമാണ്. ഇവൻ പല്ലുകൾ തേച്ചു് മൂൎച്ചവരുത്തുന്നതു് നമ്മുടെ വല്ല

കസാലയുടെയോ മേശയുടെയോ കാലോ, എഴുത്തുപെട്ടിയോ കടിച്ചുകാൎന്നിട്ടാണു്. വരട്ടുചൊറി പിടിച്ചപോലെയുള്ള ഒരുശിതു സാധനങ്ങൾക്കു വരുത്തുന്നതുകൂടാതെ അൎദ്ധരാത്രം കഴിച്ചുകൂട്ടുന്ന അവസരത്തിൽ ഇവൻ ഇടവിടാതെ പുറപ്പെടുവിക്കുന്ന ശബ്ദവും, ഉറങ്ങാൻ കിടക്കുന്ന ജനങ്ങളുടെ മനസ്സിന്നും, ഒരു വക വരട്ടുചൊറി പിടിപ്പിക്കുന്നു. വിളക്കും കൊളുത്തി, ചെരിപ്പും ഇട്ടു്, ശബ്ദം കേട്ടേടത്തു് ക്രുദ്ധനായ ഒരു മനുഷ്യൻ വരുന്നതു് എന്നുകാണുമ്പോഴേക്കു തന്നെ, എങ്ങോ എന്നറിഞ്ഞുകൂടാ ഇവൻ മറഞ്ഞു കഴിഞ്ഞിരിക്കും. എവിടെയെല്ലാം തിരഞ്ഞുനോക്കിയാലും, ജലാശയത്തിൽ വീണ മഴത്തുള്ളിപോലെ ഇവൻ അടുക്കെ ഉണ്ടായിരിക്കുമെന്നുള്ളതു് തീൎച്ചയാണെങ്കിലും, ഇവനെകണ്ടുപിടിക്കാൻ സാധിക്കയില്ല. മനുഷ്യൻ നിരാശനായി വിളക്കണെച്ചു ഉറങ്ങാൻ കണ്ണു ചിമ്മുംമുമ്പു, ഇവൻ പിന്നെയും വന്നു്, മേശ മുതലായവയുടെ കടഞ്ഞ കാലുകളിന്മേൽ, തന്റെ വകയായ ഒരു കടച്ചൽപണികൂടെ ആരംഭിക്കും. "ഭോക്താക്കൾ നിങ്ങളും ഭോജനം ഞങ്ങളും" എന്നു് പണ്ടൊരെലി കാക്കയോടു് പറഞ്ഞപോലെ "ഭോക്താക്കൾ നിങ്ങളും ഭോജനം ഞങ്ങളുടേതും" എന്നു് മനുഷ്യരും എലിയോടു പറയുന്നതിൽ തെററില്ല.

## 8. സസ്യങ്ങളും മനുഷ്യരെപ്പോലെ.

ഓമനക്കുഞ്ഞുങ്ങളെപ്പോലെ ചിലർ പൂച്ചെടികളെ ഉത്തമമായി വളൎത്തുന്നതു കാണാറുണ്ടല്ലോ. "കെട്ടിപ്പുക്കിരിക്കുക" എന്നതു് ഒരു വെറും ശൈലിയായിരിക്കുന്നതല്ലാതെ മനുഷ്യരുടെ വിഷയത്തിൽ അപ്രകാരം നക്കകാണുന്നില്ല. ചെടികളെ സംബന്ധിച്ചു് അതു് അൎത്ഥമുള്ളതുതന്നെ, സസ്യങ്ങളുടെ വിത്തുകൾ പാകിമുള

പ്പിച്ചു് തൈകളുണ്ടാക്കുന്നതു് മൺചട്ടികളിൽ വെച്ചായിരിക്കും. പക്ഷെ, തകരപ്പാത്രത്തിലോ, ഓലപ്പെട്ടികളിലോ ആണെങ്കിൽ അതിലൊഴിക്കുന്ന ജലം അത്രവേഗം ആവിയായു് പൊയ്പോകയില്ല. ആ പൂച്ചട്ടി വീടുകളുടെ മുൻവശത്തു് മുററത്തു വെച്ചിരിക്കും. ചിലർ കെട്ടിത്തൂക്കിയും രക്ഷിക്കാറുണ്ടു്.

ചെടികൾക്കും ജീവനുണ്ടു്. അവ ശ്വാസോച്ഛ്വാസം ചെയ്യുന്നതു് ഇലകൾ മുഖാന്തരവും, ഭക്ഷിക്കുന്നതു് വേരുകളിൽ കൂടെയും ആണു്. ഇലകൾ മുഖേനയും ഭക്ഷണം കഴിക്കും. മനുഷ്യരേയും അടുത്തുകൂടെപോകുന്ന ഇതരജന്തുക്കളേയും എത്തിപ്പിടിച്ചു് ഭക്ഷിക്കുന്ന ഒരു തരം ക്രൂരസസ്യങ്ങളുംഉണ്ടു്. മനുഷ്യരെപ്പോലെ സുഖദുഃഖാദികളെക്കുറിച്ചുള്ള അറിവും ചെടികൾക്കുണ്ടു്. ചെടിയിൽനിന്നു് ഇലയോ പൂവോ പറിച്ചെടുത്താൽ അതിനു വേദനയുണ്ടാകും. ഇവ ഉറങ്ങുകയും ഉറക്കമെണീക്കുകയും ചെയ്യും. "സർ. ജെ. സി. ബോസ്" എന്നൊരു ഇൻഡ്യൻ (ബംഗാളദേശത്തുകാരൻ) രസതന്ത്രശാസ്ത്രത്താൽ ഒരു യന്ത്രം കണ്ടുപിടിച്ചു് ചെടികളെപ്പററിയുള്ള കാര്യങ്ങളെ അനുഭവപ്പെടുത്തി കാണിച്ചുവരുന്നു. ചെടികളുടെ വളർച്ചക്രമത്തെ അളക്കുന്നതിനും മററും ഉപകരിക്കുന്ന ഒരു യന്ത്രം ഇദ്ദേഹം നിർമ്മിച്ചിട്ടുണ്ടു്. ചെടികളുടെ ഹൃദയം പോലും ഇദ്ദേഹം കണ്ടുപിടിച്ചിരിക്കുന്നു. ഇവയ്ക്കു രോഗങ്ങളും ഉണ്ടാകാറുണ്ടു്. അവയ്ക്കു ജ്വരമൊ മററൊ ഉണ്ടായാൽ നമുക്കു പ്രത്യക്ഷമായറിഞ്ഞുകൂടെങ്കിലും, വസൂരി പിടിച്ചിട്ടുള്ള ചില ചെടികളെ പലരും കണ്ടിരിക്കും. പക്ഷവാതരോഗം പിടിപെട്ട ചെടിയെ വിദ്യുച്ഛക്തി പ്രയോഗിച്ചു് സുഖപ്പെടുത്താം. പഴക്കംചെന്നു നശിക്കാറായ (ക്ഷയരോഗംപിടിച്ച) ചെടികളിൽ, തവളകളുടെ ഹൃൽപിണ്ഡം കുത്തിവെച്ചു് രണ്ടാമതും അതിനെ പുഷ്ടിയോടുകൂടി വളർത്തിക്കൊണ്ടുവരാം, മരണാസ

ച്ചി മുതലായ ചെടികളും അവയിലുണ്ട്. ഇവയിൽ ചിത്രജീവികളും ഇല്ലെന്നില്ല. ഇപ്പുറം അമേരിക്കയിൽ മെക്സിക്കോവിൽ നില്ക്കുന്ന ഒരു വൃക്ഷത്തിന് ൬൦൦൦—വർഷത്തെ പഴക്കമുണ്ടെന്നും അനേകായിരം വർഷം ഇനിയും അതുകേടുകൂടാതെ നില്ക്കുമെന്നും അവിടത്തെ ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

"സൂക്ഷിച്ചുനോക്കിയാൽ കാണാത്തതും കാണാം"



# ആറാം പ്രകരണം.

## കഥകൾ.

നാലാംപാഠപുസ്തകത്തിലെ ൨-ാമത്തെ പാഠം (ഘോഷയാത്ര മുതൽ കഥയിൽ ഒരുഭാഗം) പദ്യമാണല്ലോ. ആ പദ്യത്തിലെ കാര്യങ്ങളെ ചുരുക്കമായി ഗദ്യത്തിൽ എഴുതിനോക്കാം:—

### എലിയും പൂച്ചയും.

പണ്ടൊരിക്കൽ, വേടന്മാർ കാട്ടിൽ ഒരു വലവെച്ചിരുന്നു. അതുവഴി നടന്ന ഒരു പൂച്ച ഒരു രാത്രി അതിൽ അകപ്പെട്ടുപോയി. അതു് അവിടെ കിടന്നു നിലവിളിച്ചു. കരച്ചിൽ കേട്ട് ഒരെലി അവിടെയെത്തി. വലയെ അറുത്തുവിട്ടിട്ട് തിരിയെ ഓടിച്ചെന്ന് എലി തന്റെ മാളത്തിൽ ഒളിച്ചു. പൂച്ച രക്ഷപ്പെടുകയും ചെയ്തു. അഞ്ചാറു ദിവസം കഴിഞ്ഞു് ഈ പൂച്ച വിശന്നു നടക്കുമ്പോൾ എലിയുടെ മാളത്തിനടുത്തുചെന്നു, തന്റെ, കൂട്ടുകാരനെന്ന ഭാവത്തിൽ, എലിയെ വിളിച്ചു. പൊത്തിനകത്തിരുന്നുകൊണ്ടുതന്നെ അതു് പൂച്ചയോട് ഇങ്ങനെ പറഞ്ഞു. "സഹാ

ഹിതകരമായ ഒരു കാര്യം വന്നപ്പോൾ നമ്മൾ തമ്മിൽ സ്നേഹമായിരുന്നു. ഇപ്പോൾ പണ്ടത്തെപ്പോലെ ശത്രുക്കൾതന്നെ. ജന്മനാശത്രുക്കൾ സഖികളാകയില്ല.”

“കരവും കാലുമനങ്ങാതായി”; “ദ്യോവൃദ്ധാവൂ” എന്നു കരഞ്ഞു; “കിട്ടീലെങ്ങുമൊരേടത്താഹാരം”; “പണ്ടുപകാരം ചെയ്യാത്ത മൂഷികന്മാരെപ്പോ സൂക്ഷിക്കം തന്നിലിടാനിം” എന്നൊക്കെ ചൊല്ലി; “ലാഘവാട്ടാതെ വസിച്ചുപറഞ്ഞു” എന്നിങ്ങനെ പദ്യത്തിൽ പറഞ്ഞിട്ടുള്ള ഭാഗങ്ങൾ ഇവിടെ പ്രസ്താവിച്ചിട്ടില്ല. കാരണമെന്തു്? പ്രധാനസംഗതികൾ മാത്രമേ ഇവിടെ എടുത്തുള്ളു. ചുരുക്കിയെഴുതുമ്പോൾ അത്രയേ പാടുള്ളു. കൂടുതൽ വിവരിച്ചാൽ, ചുരുക്കുവാൻ വേണ്ടി പ്രധാനസംഗതികൾ പറഞ്ഞില്ല എന്നു വന്നേക്കും. അളിയന്മാർ ഘോഷിച്ചു ഒരുക്കത്തിൽ താലി കെട്ടാൻ മറന്നുപോയ കല്യാണത്തെപ്പോലെ വരരുതു്. അത്യാവശ്യമല്ലാത്ത സംഗതികൾകൊണ്ടു നിറയ്ക്കരുതു്. ഇമ്മാതിരി വേണം കഥകൾ ചുരുക്കി എഴുതാൻ.

കഥാസംഗ്രഹത്തിനു് ഉദ്യമിക്കുന്നവർ അറിയേണ്ടതായി പലസംഗതികളുമുണ്ടു്. (൧) ആവശ്യപ്പെടുന്ന കഥയിലെ കാര്യങ്ങളെ നല്ലപോലെ മനസ്സിലാക്കിയിരിക്കണം. ആലോചിച്ചുവച്ചിട്ടുവേണം എഴുതാൻ തുടങ്ങുന്നതിനു്. (൨) വായിച്ചുകേട്ടതോ, പറഞ്ഞറിഞ്ഞതോ ആയ മുറയ്ക്കുതന്നെ കഥ എഴുതണം എന്നു നിർബന്ധമില്ല. എഴുതുന്നതിൽ ചുരുക്കംവേണം എന്നതു നിർബന്ധമാണു്. (൩) പുസ്തകത്തിലുള്ളതോ, അദ്ധ്യാപകൻ പറഞ്ഞിട്ടുള്ളതോ ആയ പദങ്ങളെ കഴിയുന്നിടത്തോളം ഉപയോഗിക്കാതിരിക്കണം. എന്തെന്നുവെച്ചാൽ കഥയിലെ കാര്യം (ആശയം) മാത്രം അതിൽ അടങ്ങിയിരിക്കണം. പദത്തിനുപകരം വേറെ പദം [പര്യായം] വച്ചതുകൊണ്ടു ഫലമാ

കയില്ല. [൮] കൂടിയേ തീരൂ എന്നുള്ളതും പ്രധാനവുമായ കാൎയ്യങ്ങൾ വിട്ടുപോകരുതു്. (൯) കഴിയും വിധം ചുരുക്കി വേണം എഴുതാൻ. അതുകൊണ്ടു് അത്യാവശ്യമല്ലാത്തതും അപ്രധാനവുമായ സംഗതികളെ ഉപേക്ഷിക്കണം. (൰) വാക്യങ്ങൾ ഏററവും ചെറുതായിരിക്കുന്നതു നന്നു്. (൰൧) ആവശ്യമുള്ള ചിഹ്നനങ്ങൾ ഉചിതംപോലെ പ്രയോഗിക്കാൻ മറന്നുപോകരുതു്. അതില്ലെങ്കിൽ അൎത്ഥവ്യത്യാസം വന്നേയ്ക്കാം; മാത്രമല്ല, പരിശോധകന്മാൎക്കു വിഷമവും നേരിടും. (൰൨) ഉപയോഗിക്കുന്ന കൃതികളെല്ലാം ഒരേതരത്തിൽ അടുത്തടുത്തു വന്നാൽ, വായിക്കുമ്പോൾ വല്ലായ്മതോന്നും. (൰൩) ഇടയ്ക്കിടയ്ക്കു് അനുചിതമായ ഭാഷകളോ, വീണ്ടും വീണ്ടും ഒരേ മാതിരി ഘടകങ്ങളോ വന്നുപോകരുതു്. (൰൪) എഴുതിയതിനെ ഒടുവിൽ തന്നെ താൻ പരിശോധിച്ചുകൊള്ളണം.

(കൂടുതൽ വിവരത്തിനു് അനുബന്ധം [ഏ.] നോക്കുക.)

ഇതിൻവണ്ണം 'മൂഷികസ്ത്രീ പിന്നെയും മൂഷികസ്ത്രീയായ്ത്തന്നെ', 'ശഠനോടു ശാഠ്യം' എന്നീകഥകളെയും കാളിയമൎദ്ദനം കഥയെയും സംഗ്രഹിച്ചെഴുതുക.

താഴെ എഴുതിയിരിക്കുന്ന കഥകളെ നിങ്ങളുടെ സ്വന്തവാക്യത്തിൽ എഴുതുക:—

## 1. വീരനായ ബ്യാറി.

യൂറോപ്പിൽ സ്വിററ്സർലാണ്ടു് രാജ്യത്തു് ആൽപ്സ് പൎവ്വതനിരകളിൽ മഞ്ഞു് വളരെ കഠിനമാണു്. അവിടെ ആളുകൾ മഞ്ഞുകൊണ്ടുമൂടി മരിച്ചുപോകാറുണ്ടു്. അവിടത്തെ ഒരു സന്യാസാശ്രമത്തിൽ "ബ്യാറി" എന്നുപേരായ ഒരു പട്ടി വളൎത്തപ്പെട്ടിരുന്നു. പലരേയും ഈ ജന്തു രക്ഷിച്ചിട്ടുണ്ടു്.

ഒരു ദിവസം പത്തുവയസ്സുപ്രായമുള്ള ഒരു കുട്ടി, ഹിമത്തിൽപെട്ട് മരവിച്ച് മരിക്കാറായി കിടക്കുന്നതുകണ്ടു. അതു് സാവധാനത്തിൽ അടുത്തുവന്നു്, ആ കുട്ടിയോടു ചേൎന്നു കിടന്നു്, അതിന്റെ ശരീരത്തിലുള്ള ചൂടുകൊണ്ടും, കുട്ടിയുടെ കൈയിലും മുഖത്തും നക്കിയും കുറച്ചുനേരത്തിനുള്ളിൽ കുട്ടിയെ ജീവിപ്പിച്ചു. കുട്ടി, ബോധംവന്നപ്പോൾ കണ്ണുതുറന്നുനോക്കി. ഉടൻതന്നെ, പട്ടി രക്ഷിക്കാൻവന്നവനാണെന്നു മനസ്സിലാക്കി, കുട്ടി എണീറ്റ് അതിന്റെ പുറത്തുകയറിയിരുന്നു. ബ്യാറി സാവധാനത്തിൽ ആകുട്ടിയെ വഹിച്ചുകൊണ്ട്, ആശ്രമത്തിലെത്തിച്ചേൎന്നു. അങ്ങനെ ആ മരിച്ചകുട്ടിയെ അതു ജീവിപ്പിച്ചു. ആ പട്ടി നാല്പതാളുകളുടെ ജീവനെ രക്ഷിച്ചിട്ടുണ്ടെന്നു് അവിടെ രേഖപ്പെടുത്തിയിരിക്കുന്നു.

ഉപകാരികളുടെ പേരു് കേൾവിപ്പെടുന്നതാണ്.

## 2 അധ്വാനം സമ്പത്തിനെഉണ്ടാക്കുന്നു

വൃദ്ധനായ ഒരു കൃഷിക്കാരൻ, മരിക്കാറായപ്പോൾ, മടിയന്മാരായ സ്വപുത്രന്മാരെ അടുക്കൽ വിളിച്ചുവരുത്തി അവരോടു രഹസ്യമായ്,—"കുഞ്ഞുങ്ങളേ! ഞാൻ നിങ്ങൾക്കായ് നമ്മുടെ ഈ തെങ്ങിൻ പുരയിടത്തിൽ ഒരു നിധി സ്ഥാപിച്ചിട്ടുണ്ടു്," എന്നുപറഞ്ഞു. "എവിടെയാണതു്?" എന്നുപുത്രന്മാർ ചോദിച്ചു. വൃദ്ധൻ;–"പറയാം, നിങ്ങൾ, അതിനെ, കഴിച്ചെടുത്തു്-" എന്നുപറഞ്ഞു. ശ്വാസം അവസാനിച്ചു്, മരിച്ചു. പിന്നീടു് അവർ, കുറെനാളായ് വെട്ടും കിളയും കാണാത്ത പുരയിടത്തെ വെട്ടിപ്പായ് കിളച്ചുമറിച്ചു. അവൎക്കു നിധിലഭിച്ചില്ല. എന്നാൽ അവർ വേലചെയ്യാൻ അഭ്യസിച്ചു. അക്കാലം ആ പുരയിടത്തിൽ നിന്നും അവൎക്ക് ധാരാളം മുതലെടുപ്പുണ്ടായി. അങ്ങനെയത്രെ, പിതാവ് മണ്ണിൽ ഒളിച്ചുവച്ചിരുന്ന നിധി അവൎക്കു ലഭിച്ചതു്.

## 3. ധനമോ വിദ്യയോ വലുത്?

ധനമോ വിദ്യയോ വലുത് എന്നറിവാനായ് ഒരു പ്രഭു പണ്ടൊരിക്കൽ ഒരു പരീക്ഷണം നടത്തി. മൂത്തമകന് ദിവസംതോറും വിലയേറിയ ആഭരണങ്ങൾ കൊടുത്തുകൊണ്ടിരുന്നു. ഇളയമകനെ വിദ്യാഭ്യാസാർത്ഥം ഒരു നല്ല ഗുരുവിന്റെ അടുക്കൽ അയച്ചു. ഒരാൾക്ക ധനത്തെയും മറേറയാൾക്ക വിദ്യയെയും ക്രമേണ വർദ്ധിപ്പിച്ചു. അങ്ങനെ പത്തു വർഷം കഴിഞ്ഞു. പിന്നീട് അവരെ ദേശാടനത്തിനയച്ചു. അഞ്ചുവർഷം കഴിഞ്ഞ് ആ രണ്ടുപേരെയും അന്വേഷിച്ചു പുറപ്പെട്ടു.

മൂത്തമകൻ തന്റെ ധനത്തെ 'ദീപാളി കളിച്ചു;' കടക്കാരനായി; കടക്കാർ അയാളെ വാറണ്ടിൽ പിടികൂടി; തന്മൂലം ജയിലിൽ കിടക്കുകയായിരുന്നു. പ്രഭു അറിഞ്ഞു മനസ്താപിച്ചു; കടം മുഴുവനും വീട്ടി; അയാളെ ബന്ധനത്തിൽ നിന്നും വിടുർത്തി. അനന്തരം അയാളെയും കൂട്ടിക്കൊണ്ടു ഇളയമകനെ അന്വേഷിച്ചു തിരിച്ചു.

അദ്ദേഹം ഒരു രാജ്യത്തിൽ ആദ്യം ഒരു ഉദ്യോഗത്തിലിരുന്നിട്ട്, ഉയർന്നുയർന്ന്, അവിടത്തെ മന്ത്രിയായിരിക്കയാണ്. പ്രഭുവിനു സന്തോഷമുണ്ടായി. ഒടുവിൽ പുത്രന്മാരോടുകൂടി പ്രഭു സ്വദേശത്തേയ്ക്കു മടങ്ങി.

ഈ പരീക്ഷയിൽ നിന്ന് അദ്ദേഹം കാര്യം മനസ്സിലാക്കി. "വിദ്യാധനം സർവധനാൽ പ്രധാനം"

# ഏഴാം പ്രകരണം.

## സാഹിത്യം.

൧. ഭാഷ. ഒരുവന്റെ അഭിപ്രായം മറ്റുള്ളവരെ ധരിപ്പിക്കുന്നതിനുവേണ്ടി പ്രയോഗിക്കുന്ന ശബ്ദ-

ത്തിന് 'ഭാഷ' എന്ന് ഇവിടെ പറയുന്നു. ഇതിന് "സംഭാഷണഭാഷ" എന്നും "സാഹിത്യഭാഷ" (കാവ്യഭാഷ) എന്നും രണ്ടുപിരിവുകൾ ഉണ്ട്. നാം സാധാരണയായ് സംസാരിച്ചുവരുന്നതും അന്യന്മാൎക്കയയ്ക്കുന്ന എഴുത്തുകളിലും മററും എഴുതിവരുന്നതും "സംഭാഷണ ഭാഷ"യാണ്. നാടകം, കിളിപ്പാട്ട്, ഒററശ്ലോകങ്ങൾ മുതലായവയിലെ ഭാഷയാണ് "സാഹിത്യഭാഷ."

൫. പദ്യങ്ങൾ. സാഹിത്യഭാഷ, പദ്യത്തിലും ഗദ്യത്തിലും ആവാം. സാധാരണ സംസാരിക്കുന്ന വാചകരീതിയിലുള്ളത് ഗദ്യം; അല്ലാത്തത് [പാട്ടിന്റെ രീതിയിലുള്ളത്] പദ്യം. പദ്യങ്ങൾക്കെല്ലാം അതിലെ അക്ഷരങ്ങളേയോ മാത്രകളേയോ സംബന്ധിച്ച് ചില പ്രത്യേകനിബന്ധനകൾ ഉണ്ടായിരിക്കും.



ശ്ലോകം, കിളിപ്പാട്ട്, തുള്ളൽപ്പാട്ട്, വഞ്ചിപ്പാട്ട്, പാന, ഗാഥ, ഊഞ്ഞാൽപ്പാട്ട് (ഓണപ്പാട്ട്), ആട്ടപ്പദങ്ങൾ, മററുഗാനങ്ങൾ—ഇവയെല്ലാം പദ്യങ്ങളാകുന്നു.

A. ശ്ലോകം. ഇതിന് നാലുപാദങ്ങളുണ്ടായിരിക്കും. ഈ നിബന്ധന മററപദ്യങ്ങൾക്ക് അത്രകാണുകയില്ല. നാലാം പാഠപുസ്തകത്തിൽ "കേരളം" എന്ന പത്താമത്തെ പാഠം ശ്ലോകങ്ങളാണ്. ചെറിയതരം ശ്ലോകമായതുകൊണ്ട്, ആദ്യത്തെ രണ്ടുപാദങ്ങളെ [പൂൎവ്വാൎദ്ധം] ഒരുവരിയിലും, മൂന്നും നാലും പാദങ്ങളെ (ഉത്തരാൎദ്ധം) അടുത്ത വരിയിലും, ഇങ്ങനെ രണ്ടു വരിയിലായ് എഴുതിയിരിക്കുന്നു. ഈ ഗ്രന്ഥത്തിലുള്ള പദ്യങ്ങളിൽ ശ്ലോകങ്ങളുടെ എണ്ണം ഏഴരമാത്രമാണെന്നു കാൺക.

B. തുള്ളൽപ്പാട്ട്. ഓട്ടൻ, ശീതങ്കൻ, പറയൻ ഇങ്ങനെ ഇതു മൂന്നുവിധത്തിലുണ്ട്. ആദ്യത്തേത് ദ്രുതഗതിയിലും, ഒടുവിലത്തേത് പതിഞ്ഞ മട്ടിലും, രണ്ടാമ

ർത്തു് (ശീതങ്കൻ) ഇടത്തരത്തിലും ഉള്ള വൃത്തങ്ങളാകുന്നു. കുഞ്ചൻനമ്പ്യാരാണു് തുള്ളൽ പ്രസ്ഥാനത്തിന്റെ ആദികർത്താവു് എന്നുപറയാം. ഇദ്ദേഹം ഉണ്ടാക്കീട്ടുള്ള കിരാതം, ഘോഷയാത്ര, സ്യമന്തകം മുതലായ കഥകൾ ഓട്ടൻ തുള്ളലുകളും; കല്യാണസൗഗന്ധികം, ധ്രുവചരിതം, കാളിയമർദ്ദനം എന്നീ കഥകൾ ശീതങ്കൻ തുള്ളലുകളും; സഭാപ്രവേശം, ത്രിപുരദഹനം, ഹരിശ്ചന്ദ്രചരിതം എന്നിവ പറയൻ തുള്ളലുകളും ആകുന്നു.

C. <u>കിളിപ്പാട്ടു്</u>. ഈ പ്രസ്ഥാനത്തിന്റെ ആദികർത്താവു് തുഞ്ചത്തുരാമാനുജൻ എഴുത്തച്ഛനാണെന്നു് പറയാം. ഇതും പല വൃത്തങ്ങളിലുണ്ടു്. നാലാം പാഠപുസ്തകത്തിലെ ൪, ൭, ൮ എന്നീ പാഠങ്ങൾ പ്രത്യേകം പ്രത്യേകം വൃത്തങ്ങളിലുള്ള കിളിപ്പാട്ടുകളാണു്. താഴെപ്പറയുന്ന ഭാഗം 'ശിവയോഗിമാഹാത്മ്യം' കിളിപ്പാട്ടിലുള്ളതാകുന്നു.

> "പറയരുതു പൊളിവചനം, മറിയരുതു ഭൂതലേ,
> പാപികൾക്കുള്ളിലും ചെയ്യരുതേ ലോഭവാൻ."

ഈ വൃത്തം തന്നെയാണു് അദ്ധ്യാത്മരാമായണം സുന്ദരകാണ്ഡത്തിൽ കാണുന്നതു്.

D. <u>പാന</u>.

> "സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
> നാണം കെട്ടുനടക്കുന്നിതു ചിലർ."

എന്നിങ്ങനെയുള്ള പദ്യം "ജ്ഞാനപ്പാന"യിൽ നിന്നെടുത്തതാണു്. താഴെക്കാണിക്കുന്ന പദ്യം "സന്താനഗോപാലം പാന"യിൽ ഉള്ളതാകുന്നു. ഈ രണ്ടുഗ്രന്ഥവും പൂന്താനം നമ്പൂരിയുണ്ടാക്കിയതാണു്.

> "കമ്പം തട്ടിയിട്ടിട്ടപോലെ യ-
> ങ്ങൊട്ടുപൊട്ടിക്കരഞ്ഞിതു വിപ്രനും
> സന്താപംകൊണ്ടു മൂർച്ഛിതനായൊരു
> ബ്രാഹ്മണനപ്പോലെ തീർന്നിതപ്പോഴെ."

കൃഷിപ്പാട്ടിൽ നിന്നെടുത്തതായ് ഈ ഗ്രന്ഥത്തിന്റെ ആദ്യവശത്തു കാണുന്ന പദ്യം പാനപ്പാട്ടിലുള്ളതാണെന്നു് വായിച്ചുനോക്കിയാൽ അറിയാം.

൯. മണിപ്രവാളം. മണിയും പ്രവാളവും (രത്നവും പവിഴവും) കോർത്തതുപോലെ സംസ്കൃതപദവും മലയാളവാക്കും ഭംഗിയായ് ഇണക്കിച്ചേർത്തുണ്ടാക്കുന്ന ശ്ലോകങ്ങൾ 'മണിപ്രവാളങ്ങൾ' ആകുന്നു. അങ്ങനെയുള്ള കാവ്യങ്ങളെ മണിപ്രവാള കാവ്യങ്ങൾ എന്നു പറയും. കുഞ്ചൻ നമ്പ്യാരുണ്ടാക്കിയ ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിലുള്ളതാണ് താഴെക്കാണിച്ചിരിക്കുന്ന ശ്ലോകം.

"അരേ! ദുരാചാര! നൃശംസ! കംസ!
പരാക്രമം സ്ത്രീകളിലല്ല വേണ്ടൂ;
തവാന്തകൻ ഭൂമിതലേ ജനിച്ചു
ജവേന സർവത്ര തിരഞ്ഞുകൊൾക."

ഇതിൽ 'ഭൂമിതലേ, ജവേന' എന്നീ രണ്ടു സംസ്കൃതപദങ്ങളേയും മലയാളത്തിനോട് എത്ര രസമായ് കലർത്തിപ്രയോഗിച്ചിരിക്കുന്നു എന്നു നോക്കുക!

൰. രാമായണം. (അയനം=സഞ്ചാരമാർഗ്ഗം. രാമായണം=രാമന്റെ സഞ്ചാരമാർഗ്ഗത്തെപ്പറ്റി പറയുന്ന കഥ.) പലകവികളും ഈ കഥയെ അടിസ്ഥാനമാക്കി പലരീതിയിലും എഴുതീട്ടുണ്ട്. വാല്മീകിരാമായണം, ബാലരാമായണം, അത്ഭുതരാമായണം, ഗായത്രീരാമായണം, അദ്ധ്യാത്മരാമായണം, ആനന്ദരാമായണം, വാസിഷ്ഠരാമായണം, പാതാളരാമായണം, ശതമുഖരാമായണം, അഗ്നിവേശ്യരാമായണം, കണ്ണശ്ശരാമായണം, കേരളവർമ്മരാമായണം-ഇങ്ങനെ പലതരത്തിലുണ്ട്. അതിൽ അദ്ധ്യാത്മരാമായണത്തെ സംസ്കൃതഭാഷയിൽ നിന്നു മലയാളത്തിലേക്ക് കിളിപ്പാട്ടുവൃത്തത്തിൽ തുഞ്ചത്തെഴുത്തച്ഛൻ എഴുതി. അദ്ദേഹം അതെഴുതാനാരംഭിച്ചതു്

൭൬൬-ാമാണ്ടു മകരം ൬-ാംനു- ഞായറാഴ്ചയും, എഴുതിത്തീർത്തതു് ആയാണ്ടു കുംഭമാസം ൨൬-ാംനു-യും ആണു് എന്നറിയുന്നു. അദ്ധ്യാത്മരാമായണത്തിൽ ആറുഭാഗങ്ങൾ (കാണ്ഡങ്ങൾ) ഉണ്ടു്.

൫. <u>മഹാഭാരതം.</u> ഇതു് ഒരു ഇതിഹാസഗ്രന്ഥമാണു്. വ്യാസനാൽ നിർമ്മിക്കപ്പെട്ടു. പണ്ടു ഭാരതഖണ്ഡം ഭരിച്ചിരുന്ന പാണ്ഡവന്മാരുടേയും കൗരവന്മാരുടേയും കഥകളാണു് ഇതിൽ അടങ്ങീട്ടുള്ളതു്. അനേകം ഉപകഥകളുമുണ്ടു്. ഭഗീരഥപ്രയത്നം, നളചരിതം, ശകുന്തളോപാഖ്യാനം എന്നിവ അതിലെ ഉപകഥകളാകുന്നു. എഴുത്തച്ഛൻ, ഭാരതത്തെ കിളിപ്പാട്ടിൽ തർജമചെയ്തിട്ടുണ്ടു്. ഇതിനെ പതിനെട്ടു 'പർവ്വ'ങ്ങളായിട്ടാണു ഭാഗിച്ചിട്ടുള്ളതു്. ഭഗവദ്ഗീത, ഭാരതത്തിലടങ്ങിയിരിക്കുന്നു.

൬. <u>ശ്രീമഹാഭാഗവതം.</u> പതിനെട്ടുപുരാണങ്ങളിലൊന്നാകുന്നു. ദേവീഭാഗവതം, വിഷ്ണുഭാഗവതം എന്നിങ്ങനെ അനേകതരമുണ്ടു്. വിഷ്ണുഭാഗവതത്തെയാണു്, എഴുത്തച്ഛൻ, കിളിപ്പാട്ടാക്കീട്ടുള്ളതു്. മഹാവിഷ്ണുവിനെ സംബന്ധിച്ച കഥകൾ ഇതിൽ അടങ്ങിയിരിക്കുന്നു. പന്ത്രണ്ടു "സ്കന്ധ"ങ്ങളായി ഭാഗിച്ചിട്ടുണ്ടു്. പത്താമത്തെ (ദശമം)സ്കന്ധത്തിലാണു് ശ്രീകൃഷ്ണന്റെ കഥകൾ പ്രസ്താവിച്ചിരിക്കുന്നതു്.

൭. <u>പഞ്ചതന്ത്രം.</u> അനേകം നല്ലനീതികഥകൾ അടങ്ങീട്ടുള്ള ഒരു സൽഗ്രന്ഥമാണു്. വിഷ്ണുശർമ്മാ, സംസ്കൃതത്തിലുണ്ടാക്കി. അതിനെ കുഞ്ചൻനമ്പ്യാർ കിളിപ്പാട്ടുരീതിയിൽ തർജമചെയ്തു. മിത്രഭേദം, സുഹൃല്ലാഭം എന്നിങ്ങനെ അഞ്ചു "തന്ത്ര"ങ്ങളായി ഭാഗിച്ചിട്ടുണ്ടു്.

൮. <u>ഇരുപത്തിനാലുവൃത്തം.</u> കഥാവസ്തുവിനെ ൨൪ തരം വൃത്തങ്ങളിൽ പ്രയോഗിച്ചിട്ടുള്ളതുകൊണ്ടു് ഈ പേർ നൽകപ്പെട്ടതായിരിക്കണം. തുഞ്ചത്തെഴുത്തച്ഛൻ

പറഞ്ഞുകൊടുത്തു് തന്റെ "എഴുത്തുപള്ളി"യിലെ വ-ശിഷ്യന്മാരെക്കൊണ്ടു് (രാത്രിതോറും ഓരോ വൃത്തം) ൮൯൬-ാമാണ്ടു തുലാമാസത്തിൽ ഒരു ദിവസം എഴുതിച്ചതാണു് "രാമായണം ഇരുപത്തിനാലുവൃത്തം." ഇതിനെ അനുകരിച്ചു് കുഞ്ചൻനമ്പ്യാർ "ഭാഗവതം ഇരുപത്തിനാലുവൃത്തം" ഉണ്ടാക്കീട്ടുണ്ടു്. രണ്ടുകവികളും ഇവയിലുള്ള ഓരോവൃത്തങ്ങളുടേയും പദ്യങ്ങളിലെ അന്ത്യപാദങ്ങളിൽ ഇഷ്ടദേവതാസ്തുതികൾ ചെയ്തിട്ടുണ്ടു്.

൯. <u>കൃഷ്ണഗാഥ</u> (കൃഷ്ണപ്പാട്ടു്.) ചെറുശ്ശേരിനമ്പൂരിയാണു് ഇതിന്റെ കർത്താവു്. അദ്ദേഹം കൊല്ലവർഷം ൭൦൦-നിടയ്ക്കു് കോലത്തുനാട്ടിലെ രാജാവിന്റെ ഒരു സദസ്യനായിരുന്നു. ആ രാജാവിന്റെ ആജ്ഞപ്രകാരം ഭാഗവതം ദശമസ്കന്ധത്തിലെ കഥയെ വിവരിച്ചിട്ടുള്ളതാണു് ഈ ഗ്രന്ഥം. ലളിതമായ രീതികളും, ഇമ്പമായ ശബ്ദങ്ങളും, ഭംഗിയുള്ള അർത്ഥങ്ങളും, നല്ല നല്ല മനോധർമ്മങ്ങളും, രസമായ വർണ്ണനകളും കൊണ്ടു് ഇതു് മലയാളത്തിലെ കവിതകളിൽ ഒന്നാം തരമാണു്. ഈ ഗ്രന്ഥത്തിൽ നിന്നു നാലുവരി ഇവിടെ എഴുതാം.



> ''ചോരിവായായൊരു ചെന്തൊണ്ടിതൻ കനി
> ചാരത്തുനിന്നു കൊത്തുവാനായ്
> മെല്ലവേ ചെല്ലുന്ന പൈങ്കിളിപ്പെണ്ണെന്നോ
> ചൊല്ലുവാൻ തോന്നീ നാസികയെന്നു."

൧൦. <u>ഭഗവദ്ഗീത.</u> പാണ്ഡവരിൽ ഒരാളായ അർജ്ജുനന്നു്, ഭഗവാൻ ശ്രീകൃഷ്ണൻ ഉപദേശിച്ച ആത്മജ്ഞാനമാണു് ഇതിൽ അടങ്ങീട്ടുള്ളതു്. ഏറ്റവും വിശേഷപ്പെട്ട ധർമ്മോപദേശങ്ങളെല്ലാം ഇതിൽ ഉണ്ടു്. അന്യമതക്കാർപോലും ഈ ഉപദേശങ്ങളെ കൈക്കൊള്ളുന്നു. മഹാഭാരതത്തിൽ ഭീഷ്മപർവ്വത്തിലാണു് ഭഗവദ്ഗീത ഉൾപ്പെട്ടിട്ടുള്ളതു്.

# അനുബന്ധം.

## ഏ. ഗദ്യരചനാ ലേഖനത്തിൽ ശ്രദ്ധിക്കേണ്ട ഭാഗങ്ങൾ

൭-ാം പ്രകരണത്തിൽ ആദ്യത്തെ ഖണ്ഡികയിലും ൩-ാം പ്രകരണത്തിൽ കഥാസംഗ്രഹത്തെപ്പറ്റി പ്പറഞ്ഞിരിക്കുന്നിടത്തും ഉള്ള പ്രസ്താവനകൾക്കു പുറമെ, കൂടുതൽ സംഗതികൾ:—

൧. ഒരു ലേഖനം (എഴുത്ത്) ആരംഭിക്കുമ്പോൾ ഉള്ള ആദ്യത്തെവരി അററത്തുനിന്നു തുടങ്ങരുത്. മററുവരികളുടേതിൽനിന്ന് ആ വരിക്ക് ദൈർഘ്യം കുറഞ്ഞിരിക്കണം,

൨. വല്ലകുറിപ്പുകളും വേണ്ടിവന്നേക്കാവുന്ന (വർത്തമാനക്കത്ത്, ഹർജി, ആധാരംമുതലായ) ലേഖനങ്ങളുടെ ഇടത്തുവശത്ത് ഒന്നും എഴുതാതെ ആവശ്യമനുസരിച്ചുള്ള സ്ഥലം (മാർജിൻ) വിട്ടിരിക്കണം.

൩. ഓരോ പദങ്ങളുടേയും അക്ഷരങ്ങൾ തമ്മിൽ അടുപ്പിച്ചും പദങ്ങൾ തമ്മിൽ സ്വല്പം അകററിയും (പുസ്തകത്തിൽ അച്ചടിച്ചിരിക്കുന്ന രീതിയിൽ) എഴുതുന്നതു് ഉത്തമം. പദങ്ങളുടെയും അക്ഷരങ്ങളുടെയും പരസ്പരദൂരം വ്യത്യസ്തമായിരിക്കണം.

൪. എഴുതിയ അക്ഷരങ്ങളെ മറേറാ തെററിപ്പോയെന്നുകണ്ടാൽ, അതിനെ ഭംഗിയായി വെട്ടി, അടുത്തു വലതുവശമെന്നാ മുകളിലൊ ശരിയാക്കി എഴുതണം. അല്ലാതെ എഴുത്തിന്റെ മീതെ അമർത്തിഎഴുതുകയൊ ഇടയ്ക്കുകയൊ ചെയ്തു് വൃത്തികേടാക്കരുതു്.

൭. (൧) നം, മം, മുതലായവയിൽ ഒടുവിൽ കാണുന്ന ലിപിയായ അനുസ്വാരം (൨) നഃ, മഃ, മുതലായവയിൽ ഒടുവിൽകാണുന്ന ലിപികളായ വിസർഗ്ഗം (൩) ൺ, ൻ, ർ, ൽ, ൾ, എന്നിവയായ ചില്ലുകൾ (൪) ഒരക്ഷരത്തിൻെറ ഭിന്നഭാഗങ്ങൾ (ര, ു, ൈ, എന്നിലിപികൾക്കുശേഷം വരുന്നലിപികളും, ാ ൗ എന്നീലിപികളും) -ഇവ ഒരു വരിയുടെ ആദിയിൽ വരാതിരിപ്പാൻ ശ്രദ്ധിക്കണം.

## ബി. പകർത്തിയെഴുത്തിൽ
## കൂടുതലായ് ഗൗനിക്കേണ്ടതു്.

---

നോക്കിപ്പകൎത്തുന്നതു് ഓരോ അക്ഷരമായിട്ടല്ല വേണ്ടതു്. ഓരോപദമായിട്ടും പോരാ. ഈ പുസ്തകത്തിൽ രണ്ടാം പ്രകരണത്തിലെ ഒന്നാമത്തെ പാഠം പകർത്തിയെഴുതുക എന്നിരിക്കട്ടെ. ഒന്നാമതായി നോക്കിഎഴുതേണ്ടതു് ഒരു എന്നല്ല, ഒരു പ്രസംഗം എന്നതിനെയാണ്. ൨-ാമതു് (ചിഹ്നനത്തെപ്പററി) എന്നതാണ്. ൩-ാമതു് കീഴ് വരുന്നുള്ള വരം[൪-ാമതു്] അല്ലയോ കടന്നുങ്ങളേ! [൫-ാമതു്] കൈയെഴുത്തിൽ [൬] പ്രത്യേകം ശ്രദ്ധിക്കേണ്ടകാര്യം [൭] "ചിഹ്നന"മാണ്. [൮] "അങ്കുശം"(കാമ) [൯] ഇടാത്തതുനിമിത്തം [൧൦]-ഹാ കഷ്ടം!- [൧൧] ദയനീയമായ [൧൨] ഒരു കൊലപാതകത്തിനിടയായ സംഗതി [൧൩] നിങ്ങൾ അറിഞ്ഞിരിക്കുമല്ലൊ.

ഈ രീതിക്കാണ് നോക്കുകയും എഴുതുകയും ചെയ്യേണ്ടതു്. ഇത്രയും ൨൭-പദങ്ങളും ൧൨-ചിഹ്നനങ്ങളും ഉണ്ട്. അവയെ ൧൩-തവണയായിട്ടുമാത്രമെ നോക്കിയുള്ളൂ. ശേഷമെല്ലാം ഇതിൽനിന്ന് ഊഹിച്ചുകൊള്ളുക.

# സി. പരീക്ഷക്കെഴുതുന്നതിൽ ശ്രദ്ധിക്കേണ്ട കൂടുതൽ സംഗതികൾ.

---

൧. ഉത്തരക്കടലാസ്സിന്റെ ഇടതുവശം ഒന്നൊന്നരയിഞ്ച് സ്ഥലം 'മാർജിൻ' വിടേണ്ടതാണ്. അവിടെ ചോദ്യനമ്പർ മാത്രമല്ലാതെ പരീക്ഷ്യന്മാർ വേറൊന്നും എഴുതിക്കൂട.

൨. സമയം കണക്കാക്കീട്ടുവേണം എഴുതാൻ തുടങ്ങുന്നതിന്. കൂടുതൽ ആലോചിച്ചാലേ ഉത്തരം തോന്നു എന്നുള്ള ചോദ്യങ്ങൾ ഒടുവിലത്തേയ്ക്കു നീക്കീട്ട് അങ്ങനെയല്ലാത്തവയുടെ ഉത്തരങ്ങൾ മുമ്പേ മുമ്പേ എഴുതണം. അതിലേയ്ക്കായി ശ്രമമുള്ളവയെ ചോദ്യക്കടലാസ്സിൽ അടയാളപ്പെടുത്തിക്കൊള്ളണം.

൩. ചോദ്യനമ്പർ ഇടാൻ മറക്കരുത്.

൪. ചോദ്യനമ്പർകണ്ട്, ഇന്നതിന്റെ ഉത്തരമെന്ന് പരിശോധകർ മനസ്സിലാക്കിക്കൊള്ളും. അതിനാൽ ചോദ്യം എഴുതേണ്ട.

൫. ചോദ്യങ്ങളുടെ ഓരോ അംശവും പദംപ്രതി നല്ലപോലെ മനസ്സിലാക്കണം. ആ അംശങ്ങൾക്കല്ലാതെ ഉത്തരം അതിക്രമിച്ചെഴുതിപ്പോകരുത്.

൬. അക്ഷരങ്ങൾ ചെറുതായിരിക്കയും, വരികൾ തമ്മിൽ തിങ്ങിയിരിക്കയും മറ്റും ചെയ്താൽ വായിപ്പാൻ വിഷമം.

൬. ഉത്തരം എഴുതുന്നതു് സാധാരണ അരക്കടലാസ്സിലായിരിക്കുമല്ലോ. ഓരോന്നിന്റേയും മുകളിൽ കുറഞ്ഞൊരിഞ്ചിലും സ്ഥലം എഴുതാതെ വിട്ടിരിക്കണം. ആദ്യത്തെ കടലാസ്സിൽ മാത്രം വലത്തെ അറ്റത്തു് പരീക്ഷ്യന്റെ പേരും ക്ലാസ്സും കൂടെ എഴുതുന്നതുകൊണ്ടു്, കൂടുതൽ സ്ഥലം ഇടത്തെ അറ്റത്തു് ഒഴിഞ്ഞുകിടക്കും. അതു് മൊത്തം മാർക്കെഴുതുന്നതിനും മററും ആവശ്യമാകുന്നു.

൭. ആദ്യത്തെക്കടലാസ്സിൽ ഉത്തരമെഴുതുന്നവരിയുടെ മുകളിൽ മധ്യഭാഗത്തായിട്ടു് വിഷയം കുറിച്ചിരിക്കണം.

൮. ചോദ്യങ്ങളുടെ വിഭാഗങ്ങൾക്കും ഉപ വിഭാഗങ്ങൾക്കും പ്രത്യേകം പ്രത്യേകമായുള്ള നമ്പരുകളെ ക്രമമനുസരിച്ചു് ശരിയാക്കി എഴുതണം.

൯. ഓരോ ഉത്തരവും എഴുതിക്കഴിഞ്ഞാൽ, ഒരു വരിയെങ്കിലുമുള്ള സ്ഥലം ഒഴിച്ചിട്ടിരിക്കണം.

൰. ഉത്തരക്കടലാസ്സ് ഒന്നിലധികം വേണ്ടിവന്നാൽ, പിന്നീടുള്ള ഓരോകടലാസ്സിന്റേയും മുകളിൽ വലത്തെഅറ്റത്തു് 'പേജ് നമ്പർ' ഇടുന്നതു് സൗകര്യപ്രദമാണ്.

—ശുഭമസ്തു—



ജിംസൻ പ്രസ്സ്, നെയ്യൂർ.

"വേലായുധ വിലാസം" പ്രസിദ്ധീകരണങ്ങൾ.

| | | | |
|---|---|---|---|
| നമ്പർ—൧. | ഭഗവദ്ഗീത. | വില ചക്രം | ൩ |
| ൨. | ദേവീസ്തോത്രമഞ്ജരി | ടി | [illegible] |
| ൩. | ഗൃഹിണീഭൂഷണം എന്ന താതോപദേശം | ടി | [illegible] |
| ൪. | ഭാഷാദീപിക | ടി | ൬ |




വിദ്വാൻ. ആർ. വി. നായർ,
ഇരണിയൽ.

Jimson Press, Neyyoor.